ഇഫെക്ടീവ് ആഡ്കോം **eFFECTIVE**

# ADCOM

FEBRUARY 2018 Vol. 4 Issue 37 മലയാളത്തിലെ ആദ്യത്തെ അഡ്വർടൈസിംഗ് & മാർക്കറ്റിംഗ് മാസിക Price: ₹ 50/-

INSIDE OUTSIDE
AD WORLD

പ്രസിദ്ധീകരണത്തിന്റെ
4 -ാം
വർഷത്തിലേക്ക്

## മലയാളത്തിന്റെ മുഖശ്രീ
Interview - Anusree

## ഉണർത്താം ഉപബോധമനസ്സിനെ
Motivation

ഒരു യാത്ര
## മീശപ്പുലിമലയിലേക്ക്
Travelogue

## മായാത്ത പരസ്യങ്ങൾ

## ലൈംഗികപീഡനം സംബന്ധിച്ച പരാതി
Law

## സിനിമ വന്ന വഴി

• MODELING • STUDENTS' CORNER • SOFTWARE • SPROUTING SEEDS • STOP PRESS

# ഉള്ളടക്കം

Cover: Anusree

Vol. 4 | Issue 37 | February 2018











Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം **EFFECTIVE ADCOM**
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam

Chief Editor
**Mathew K. Mulamoottil**

Associate Editor
**Batten Bose**

Advisory Board
**Thekkinkadu Joseph**
**Prof. Josy Joseph**
**Joshy George**
**Somie**
**Janeesh Jajikalayam**

Marketing & Circulation Co-ordinator
**Vilsu Mathew**
Ph: 9744993356

Layout / Illustration
Adart Designing

Office Administration
**Mini S. Nair**

Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

effectiveadcom/posts 09846057461
/effective.adcom /effective.adcom

To read online:
www.effectiveadcom.com




# EDITORIAL

## പടവുകൾ താണ്ടി മുന്നോട്ട്

മൂന്നുവർഷം മുൻപ് വളരെ ആശങ്കയോടെയാണ് ഇഫെക്ടീവ് ആഡ്കോം എന്ന പ്രസിദ്ധീകരണത്തിന് തുടക്കം കുറിച്ചത്. മൂന്നു ഇഷ്യുകൾ ഇറക്കി നോക്കാം എന്നതായിരുന്നു ആദ്യദിനങ്ങളിലെ ചിന്ത. അത് മുപ്പത്തിയാറ് ഇഷ്യുകളോടെ മൂന്നു വർഷങ്ങൾ പൂർത്തീകരിച്ച് നാലാം വർഷത്തിലേക്ക് കടക്കുകയാണ് എന്നത് തികച്ചും സന്തോഷകരമായ ഒരു വസ്തുതയാണ്.

വായന കുറയുന്നു, പ്രിന്റ് മീഡിയ ഇല്ലാതാകുന്നു എന്നെല്ലാമുള്ള പരിദേവനങ്ങൾക്കിടെയാണ് ആഡ്കോം അതിന്റെ വായനക്കാർക്കിടയിൽ സ്വീകാര്യമായിരിക്കുന്നത്. ബിസിനസ്സുകാർക്കും പ്രൊഫഷണലുകൾക്കും വിദ്യാർത്ഥികൾക്കും അവരുടെ കരിയർ ഡവലപ്പ്മെന്റിനു പ്രയോജനപ്പെടണം എന്ന ലക്ഷ്യത്തോടെയാണ് ആഡ്കോമിന്റെ ഓരോ ലക്കവും തയാറാക്കപ്പെടുന്നത്. അതു തിരിച്ചറിയുന്നവർ ഇതിന്റെ ഗുണഭോക്താക്കളായി മാറുന്നു എന്നത് ചാരിതാർത്ഥ്യം പകരുന്ന കാര്യമാണ്.

അഡ്വർടൈസിംഗ്, ബ്രാൻഡിംഗ്, ബിസിനസ്സ് എന്നീ വിഷയങ്ങൾക്കാണ് പ്രാമുഖ്യമെങ്കിലും ഒരു പാത്രത്തിൽ കൂടുതൽ വിഭവങ്ങൾ നൽകി വായനക്കാർക്ക് കൂടുതൽ വിഷയങ്ങളിൽ അവബോധം നൽകുക എന്നൊരു കാഴ്ചപ്പാടും ആഡ്കോം ടീമിനുണ്ട്. വൈവിധ്യമാർന്ന വിഷയങ്ങൾ ഉൾക്കൊള്ളിക്കുവാൻ ശ്രമിക്കുന്നത് അതുകൊണ്ടാണ്. കാലത്തിനൊത്ത വളർച്ച എന്ന നിലയിൽ ആഡ്കോം ഓൺലൈനിലും ലഭ്യമാണ്.

കഴിഞ്ഞ മൂന്നു വർഷങ്ങളിൽ എല്ലാവിധ സ്നേഹവും പ്രോത്സാഹനവും നൽകിയവരോടുള്ള നന്ദി ഇവിടെ സമർപ്പിക്കുന്നു. തുടർന്നും ഏവരുടേയും സഹകരണവും പ്രോൽസാഹനവും പ്രതീക്ഷിച്ചുകൊണ്ട്

സ്നേഹപൂർവ്വം,

**ചീഫ് എഡിറ്റർ**

# പ്രസിദ്ധീകരണത്തിന്റെ 4–ാം വർഷത്തിലേക്ക്

ഇഫെക്ടീവ് ആഡ്കോം മുൻ ലക്കങ്ങൾ ▼

To read online visit: www.effectiveadcom.com






























# മലയാളത്തിന്റെ മുഖശ്രീ

സൂര്യ ടി.വിയിലെ ബ്രിഗ്ബ്രേക്ക് റിയാലിറ്റി ഷോ അനുശ്രീയുടെ ജീവിതത്തിലെ ബിഗ് ബ്രേക്കായിരുന്നു. ആ റിയാലിറ്റി ഷോയിൽ നിന്നും പകർന്നുകിട്ടിയ അനുഭവങ്ങളാണ് സിനിമയിലേക്കുള്ള ആദ്യപാഠങ്ങൾ.

ശ്രീത്വം വിളങ്ങുന്ന മുഖം. നാടൻ ഇമേജുമായി മലയാളത്തിന്റെ മനസിൽ ഓടിക്കയറിയ പെൺകുട്ടി. സിനിമ സ്വപ്നങ്ങളോ മോഹങ്ങളോ ഒന്നുമില്ലാത്ത അവൾക്ക് കാലം വച്ചുനീട്ടിയത് അവസരങ്ങളാണ്. അഭ്രപാളികളിലൂടെ അവൾ മലയാളിയുടെ വീട്ടിലെ കുട്ടിയായി. 'അരുണേട്ടാ, ഐ മിസ്സ് യു' എന്ന ഡയലോഗ് അത്ര പെട്ടെന്നൊന്നും ആരും മറക്കാൻ വഴിയില്ല. അനുശ്രീ ഇന്ന് മലയാള സിനിമയുടെ മുഖശ്രീയാണ്. അമ്പലത്തിലും ഉത്സവപ്പറമ്പുകളിലും നാട്ടിലുമെല്ലാം ഓടിനടക്കാനിഷ്ടപ്പെടുന്ന കുട്ടിയാണ് അനു ഇപ്പോഴും. കമുകിൻചേരിയിലെ തനി നാട്ടിൻപുറത്തുകാരിയെ വെള്ളിത്തിരയിലെത്തിച്ചത് സംവിധായകൻ ലാൽ ജോസാണ്. സൂര്യ ടി.വിയിലെ ബ്രിഗ്ബ്രേക്ക് റിയാലിറ്റി ഷോ അനുശ്രീയുടെ ജീവിതത്തിലെ ബിഗ്ബ്രേക്കായിരുന്നു. ആ റിയാലിറ്റി ഷോയിൽ നിന്നും പകർന്നുകിട്ടിയ അനുഭവങ്ങളാണ് സിനിമയിലേക്കുള്ള ആദ്യപാഠങ്ങൾ. ലാൽജോസിന്റെ ഡയമണ്ട് നെക്ലെയ്സിലെ കലാമണ്ഡലം രാജശ്രീയെയും ആംഗ്രിബേബീസിലെ ശെൽവിയെയും മലയാളി പ്രേക്ഷകർക്ക് ഒരിക്കലും മറക്കാനാവില്ല. റെഡ്വൈൻ, ലെഫ്റ്റ് റൈറ്റ് ലെഫ്റ്റ്, പുള്ളിപ്പുലിയും ആട്ടിൻകുട്ടിയും, ലൈഫ് പാർട്ണർ, അതിൽ നിന്നെല്ലാം വ്യത്യസ്തമായി ഒപ്പത്തിലെ ഐ പി എസു കാരിയും, സിനിമാക്കാരനിലെ നെഗറ്റീവ് റോളുകളുമെല്ലാം അടങ്ങുന്നതാണ് അനുശ്രീയുടെ യാത്ര.



## ഗുരു

ആദ്യ പാഠങ്ങൾ പറഞ്ഞു തന്നത് ലാൽ ജോസ് സർ ആണ്. ഒരു നടി ആവണമെന്ന് ആഗ്രഹിച്ചിരുന്നില്ല, സിനിമയെ മോഹിച്ചു നടന്ന ഒരാളുമല്ല ഞാൻ. തികച്ചും യാദൃശ്ചികമായാണ് റിയാലിറ്റി ഷോയിൽ പങ്കെടുത്തത്. അതിൽ വിജയിക്കുകയും സിനിമയിൽ എത്തുകയുമായിരുന്നു. ആ ഷോയിൽ ലാൽ സാർ ആയിരുന്നു ജഡ്ജിമാരിൽ ഒരാൾ. അങ്ങനെ ഡയമണ്ട് നെക്ലേസിൽ എത്തി.

ആദ്യമായി ഈ ഫീൽഡിൽ വരുമ്പോൾ എന്താണ് സിനിമ എന്ന് അറിയില്ലായിരുന്നു. ഒരു സിനിമാ ഷൂട്ടിങ് പോലും കണ്ട് പരിചയം ഇല്ലാത്ത എന്നെ ഡയമണ്ട് നെക്ലെയ്സിൽ അഭിനയിപ്പിക്കാൻ ലാൽ സാർ കാണിച്ച ധൈര്യമാണ് എന്റെ ഈ വിജയങ്ങൾക്കെല്ലാം പിന്നിൽ. അതുകൊണ്ട് തന്നെ ഗുരുസ്ഥാനത്ത് കാണുന്നത് ഇന്നും ലാൽ സാറിനെ തന്നെയാണ്, ആ പാഠങ്ങളാണ് അഭിനയജീവിതത്തിൽ എന്നെ മുമ്പോട്ടു നയിക്കുന്നത്.



ഒരു സിനിമാ ഷൂട്ടിങ് പോലും കണ്ട് പരിചയം ഇല്ലാത്ത എന്നെ ഡയമണ്ട് നെക്ലെയ്സിൽ അഭിനയിപ്പിക്കാൻ ലാൽ സാർ കാണിച്ച ധൈര്യമാണ് എന്റെ ഈ വിജയങ്ങൾക്കെല്ലാം പിന്നിൽ.



## കഥാപാത്രങ്ങളോടുള്ള സമീപനം

ഡയമണ്ട് നെക്ലെയ്സിലെ രാജശ്രീയും എന്റെ സ്വഭാവവും തമ്മിൽ ഒരു ബന്ധവുമില്ല. എന്നാൽ ഗ്രാമത്തിൽ ജനിച്ചുവളർന്ന പെൺകുട്ടിയായത് ആ കഥാപാത്രത്തെ മികച്ചതാക്കാൻ എന്നെ സഹായിച്ചിട്ടുണ്ട്. നാട്ടിൻപുറത്തെ പെൺകുട്ടി എങ്ങനെ നടക്കും, മുടികെട്ടും, സാരി ഉടുക്കും എന്നത് സംവിധായകന് വിശദമാക്കി തരേണ്ടി

ആ ഒറ്റ സീനിനു വേണ്ടിയാണ് ഞാൻ ആ സിനിമ ചെയ്തത്. നെഗറ്റീവ് റോളിൽ ഞാൻ എങ്ങിനെയായിരിക്കും സ്ക്രീനിൽ എന്ന് അറിയാനുള്ള ഒരാഗ്രഹമാണ് ആ സിനിമയിലേക്കെത്തിച്ചത്. ഞാൻ അഭിനയിക്കാൻ വെയ്റ്റ് ചെയ്തതും തീയേറ്ററിൽ കാണാൻ കാത്തിരുന്നതും ഈ ഒരു സീൻ ആയിരുന്നു.

വന്നില്ല. സിനിമയിൽ നമ്മുക്ക് നമ്മുടേതായ ഒരു സ്പേസ് കിട്ടണം എന്നാഗ്രഹിക്കുന്ന ഒരാളാണു ഞാൻ. കാരണം നമ്മൾ ആ സിനിമയിൽ ഉണ്ട് എന്നതിനേക്കാൾ ഉപരി ചെറിയ റോൾ ആണെങ്കിൽ കൂടി നന്നായിരുന്നു എന്നൊരു ഓർമ്മ നിൽക്കുന്നതായിരിക്കണം എന്നുണ്ട്. ഒരു അഭിനേത്രി എന്ന നിലയിൽ നായികയായി മാത്രം അഭിനയിച്ചിട്ട് കാര്യമില്ല. എത്രയോ നായികമാർ വന്നുപോകുന്നു. നായികക്കുവേണ്ടി സിനിമകൾ ഉണ്ടാവാറില്ല. ഡയമണ്ട് നെക്ലെയ്സ് ചെയ്തുകഴിഞ്ഞപ്പോൾ അതേ പാറ്റേണിലുള്ള നിരവധി കഥാപാത്രങ്ങൾ വന്നു. കഥാപാത്രങ്ങളിൽ ടൈപ്പ് ചെയ്യപ്പെടാൻ ഇഷ്ടപ്പെടുന്നില്ല. ഏത് കഥാപാത്രത്തെയും ഉൾക്കൊണ്ട് അവതരിപ്പിക്കാൻ ഒരു അഭിനേത്രിക്ക് കഴിയണം.



## ലാലേട്ടനൊപ്പം

ലാലേട്ടന്റെ കൂടെ ഒപ്പത്തിലാണ് കോമ്പിനേഷൻ സീൻ ഉള്ളത്. അതിന് മുൻപ് റെഡ് വൈൻ എന്ന സിനിമയിൽ ജെസ്റ്റ് ക്ലൈമാക്സിൽ മാത്രമാണ് ഉണ്ടായിരുന്നത്.

പുലിമുരുകൻ, കനൽ എന്നിങ്ങനെ രണ്ടു മൂന്നു ലാലേട്ടൻ പടത്തിൽ വിളിച്ചിരുന്നു പക്ഷെ പല പല കാരണങ്ങളാൽ പടത്തിന്റെ ഭാഗമാകാൻ അന്ന് എനിക്ക് സാധിച്ചില്ല. പിന്നീട് കിട്ടിയ അവസരം ഒപ്പമാണ്. ഇത്രയും എക്സ്പീരിയൻസ് ഉള്ളവരുമായി അഭിനയിക്കാൻ അവസരം കിട്ടിയത് ഭാഗ്യമാണ്. അതിലുപരി ലാൽ പ്രിയദർശൻ ഹിറ്റ് കൂട്ടുകെട്ട് കണ്ട് വളർന്നതാണ് നമ്മൾ. അപ്പോൾ ആ ഹിറ്റ് മേക്കേഴ്സിന്റെ കൂടെ ഒരു പടം ഭാഗ്യമാണ്. അവർ പറഞ്ഞു തരുന്ന ചെറിയ കാര്യങ്ങൾ പോലും ശരിയാകുമോ, ചെയ്യണോ എന്ന് രണ്ടാമത് ഒന്നുകൂടി ആലോചിക്കേണ്ടി വരില്ല.

## നെഗറ്റിവ് റോൾസ്

എന്നും ഒരേപോലത്തെ റോൾ ചെയ്യാൻ ആരും ഇഷ്ടപ്പെടാറില്ല. നമുക്കും കാണുന്നവർക്കും അത് മടുപ്പുണ്ടാക്കും. അതിൽ നിന്നൊരു ചെയ്ഞ്ച് ആയിരുന്നു ഒപ്പം, ഇതിഹാസ, ഒരു സിനിമാക്കാരൻ. ചെയ്തതിൽ കൂടുതലും നാടൻ കഥാപാത്രങ്ങളാണ്. പക്ഷേ ഒരു സിനിമാക്കാരനിലെ റോൾ എന്നുപറയുന്നത് തികച്ചും നെഗറ്റീവ് ആണ്. അത് തിരിച്ചറിയുന്നത് ക്ലൈമാക്

സിലാണ്. ആ ഒറ്റ സീനിനു വേണ്ടിയാണ് ഞാൻ ആ സിനിമ ചെയ്തത്. നെഗറ്റീവ് റോളിൽ ഞാൻ എങ്ങിനെയായിരിക്കും സ്ക്രീനിൽ എന്ന് അറിയാനുള്ള ഒരാഗ്രഹമാണ് ആ സിനിമയിലേക്കെത്തിച്ചത്. ഞാൻ അഭിനയിക്കാൻ വെയ്റ്റ് ചെയ്തതും തീയേറ്ററിൽ കാണാൻ കാത്തിരുന്നതും ഈ ഒരു സീൻ ആയിരുന്നു. നാടൻ കഥാപാത്രങ്ങളിൽ ഞാൻ എങ്ങനെയിരിക്കും എന്ന് എനിക്ക് ബോധ്യമുണ്ട് പക്ഷേ ഒരു വില്ലത്തിയായി ഞാൻ എങ്ങനെ എന്ന് ആ സിനിമ മനസിലാക്കിത്തന്നു.

## പ്രണവ് – ലാൽ

ആദിയിലാണ് പ്രണവിന്റെ കൂടെ അഭിനയിക്കുന്നത്. ലാലേട്ടൻ എക്സ്പീരിയൻസുള്ള ആളാണ് പക്ഷേ പ്രണവിനെക്കുറിച്ച് പറയുമ്പോൾ ഓർമ്മ വരുന്നത് ഡയമണ്ട് നെക്ലെസിലെ എന്നെത്തന്നെയാണ്. കാരണം പ്രണവ് ക്യാമറയ്ക്ക് മുന്നിൽ എത്തിയപ്പോൾ അന്നു ഞാൻ എങ്ങനെയായിരുന്നോ അതുപോലെയാണ് എനിക്ക് പ്രണവിനെ കാണാൻ കഴിഞ്ഞത്. സംശയങ്ങൾ ഒക്കെ ഒരു മടിയും കൂടാതെ കോമ്പിനേഷൻ സീനിൽ ഉള്ളവരോട് ചോദിച്ച് മനസിലാക്കുന്ന ഒരാളാണ് പ്രണവ്. അച്ഛനും മോനും രണ്ടു ജനറേഷനിലുള്ള ആളുകളായതിനാൽ അവരുടെ അഭിനയത്തിൽ ആ വ്യത്യാസവും നമുക്ക് കാണാൻ സാധിക്കും.

## ആരാധികയെന്ന നിലയിൽ

മോഹൻലാൽ, നെടുമുടി വേണു, ശോഭന, മഞ്ജുവാര്യർ, തുടങ്ങിയ പ്രതിഭകളോട് ആരാധനയുണ്ട്. ഏതു വേഷവും ഉൾക്കൊള്ളാൻ കഴിയുന്ന തരത്തിലുള്ള അവരുടെ അഭിനയ മികവാണ് ഇഷ്ടം, അതിനോട് ആദരവാണ്. ഞാൻ ഒരുപാട് ഇഷ്ടപ്പെടുന്ന ഒരു വ്യക്തിയാണ് വേണുച്ചേട്ടൻ. ഇപ്പോൾ ചെയ്യുന്ന ദൈവമേ കൈതൊഴാം കെ.കുമാറാകണം എന്ന സിനിമയിൽ വേണുച്ചേട്ടൻ കൂടെയുണ്ട് അതിൽ ഞാൻ വളരെ ഹാപ്പിയാണ്. ജയറാം ഏട്ടനാണ് നായകൻ.

## കുടുംബം

ഫാമിലിയുടെ സപ്പോർട്ടാണ് ഏറ്റവും വലുത്. അമ്മയായിരുന്നു ലൊക്കേഷനിൽ കൂടെ വന്നിരുന്നത്. ഇപ്പോൾ കസിനാണ്. പുതിയ സിനിമ കഥ കേട്ടാൽ ആദ്യം പറയുന്നത് അച്ഛനമ്മമാരോടാണ്. കഥയും റോളും ഞാൻ ചെയ്താൽ എങ്ങനെയിരിക്കും എന്നു തുടങ്ങിയ കാര്യങ്ങളിൽ അഭിപ്രായം ചോദിക്കുന്നത് അവരുടെയടുത്താണ്. കാരണം സാധാരണ പ്രേക്ഷകർ എങ്ങനെ ചിന്തിക്കും എന്ന് അവർക്ക് പറയാൻ സാധിക്കും. ഞാൻ ചെയ്യുന്ന കഥാപാത്രം ബോറായാൽ തുറന്നു പറയുകയും കൃത്യമായിട്ടുള്ള ജഡ്ജ്മെന്റ് തരുകയും ചെയ്യും.





## വിവാഹം

വിവാഹം കഴിക്കില്ലയെന്ന തീരുമാനം ഒന്നും എടുത്തിട്ടില്ലട്ടോ (ചിരിക്കുന്നു). ഉടനെ കാണില്ല എന്നു മാത്രം. ചേട്ടന്റെ വിവാഹം കഴിഞ്ഞതല്ലേയുള്ളൂ. രണ്ട് മൂന്ന് വർഷത്തിനുള്ളിൽ വിവാഹത്തിലേക്ക് കടക്കാം എന്നതാണ് തീരുമാനം.

## പ്രതീക്ഷകൾ

പ്രണവിന്റ കൂടെ ആദി, ദൈവമേ കൈതൊഴാം കെ.കുമാറാകണം, പഞ്ചവർണ്ണതത്ത തുടങ്ങിയവയാണ് പുതിയ ചിത്രങ്ങൾ. ●

**സിയ വെട്ടിക്കൽ**

# ഒരു യാത്ര മീശപ്പുലിമലയിലേക്ക്

പ്രായം എത്രയേറിയാലും യാത്രയെ പ്രണയിക്കാത്തവരായി ആരും തന്നെ ഉണ്ടാവില്ല. ജീവിതത്തിലെ തിരക്കുകൾക്കിടയിൽ മനസ്സിനും ശരീരത്തിനും സന്തോഷം തരുന്ന അറിയപ്പെടുന്നതും അറിയപ്പെടാത്തതുമായ ഒരുപാട് സ്ഥലങ്ങൾ കേരളത്തിൽ ഉണ്ട്. ഇന്നത്തെ തലമുറ ഏറെ ഇഷ്ടപ്പെടുന്നത് സാഹസികയാത്രകൾ ആണ്. കൂട്ടുകാരുമായി മാത്രം പോയിരുന്ന സാഹസിക യാത്ര ഇന്ന് കുടുംബമായി പോകുന്നവരും കുറവല്ല. സാഹസികത ഇഷ്ടപ്പെടുന്നവർക്കും പ്രകൃതിയെ തൊട്ടറിയാൻ ആഗ്രഹിക്കുന്നവർക്കും മീശപ്പുലിമലയിലേക്ക് യാത്ര പോകാം.

പുഞ്ചിരി തൂകി നിൽക്കുന്ന പുലി



ചാർലി എന്ന സിനിമ ഇറങ്ങിയതിനു ശേഷമാണു കൂടുതൽ ആളുകളും മീശപ്പുലിമല എന്ന് കേൾക്കുന്നത്. എന്നാൽ ഇപ്പോഴും അതെന്താണെന്നോ എവിടെയാണെന്നോ മിക്കവർക്കും അറിയില്ല. മഹേഷിന്റെ പ്രതികാരത്തിലെ സുന്ദരിയായ ഇടുക്കി ജില്ലയിലാണ് മീശപ്പുലിമല. മൂന്നാറിൽ നിന്നും 27 km ദൂരമുണ്ട്. മൂന്നാർ ടൗണിൽ നിന്നും മാട്ടുപ്പെട്ടി വഴി അരുവിക്കാട് എസ്റ്റേറ്റിലൂടെ 24 km യാത്ര ചെയ്താൽ മീശപ്പുലിമലയുടെ ബേസ് ക്യാമ്പിൽ എത്താം. ഒരു 3 km കൂടി പിന്നിട്ടാൽ പ്രകൃതിഭംഗിയുടെ ഇതുവരെ കാണാത്ത അന്തരീക്ഷത്തിലേക്ക് കടക്കുകയായി. അതാണ് റോഡോവാലി. റോഡോവാലിയിൽ നിന്നും രണ്ടുമണിക്കൂർ ഒറ്റയടിപ്പാത കയറിയാൽ മീശപുലിമലയിൽ എത്തും. സമുദ്രത്തിൽ നിന്നും 8660 അടി ഉയരത്തിലാണ് മീശപ്പുലിമല സ്ഥിതി ചെയ്യുന്നത്.

ആകാശത്തിന്റെ അടുത്ത് മേഘങ്ങളെ തൊട്ടു സാഹസികമായ ഒരു സഞ്ചാരമാണ് മീശപുലിമയിലേക്കുള്ള കയറ്റം. ടോപ് സ്റ്റേഷൻ, ഇരവികുളം നാഷണൽ പാർക്ക്, ആനയിറങ്കൽ ഡാം എന്നിങ്ങനെ മീശപ്പുലിമലയിൽ നിന്നുള്ള കാഴ്ചകൾ ഏറെയാണ്,.

സൗത്ത് ഇന്ത്യയിലെ രണ്ടാമത്തെ ഉയരം കൂടിയ കൊടുമുടിയും യുണെസ്കോയുടെ ലോക പൈതൃക സ്ഥലങ്ങളിൽ അംഗീകരിക്കുന്ന ജൈവ വൈവിധ്യങ്ങളാലും, നിറഞ്ഞു കിടക്കുന്ന പുൽമേടുകളാലും, പ്രകൃതി വിരുന്നു ഒരുക്കിയിരിക്കുന്ന മനോഹരമായ സ്ഥലം. ഇവിടേക്ക് കടന്നു ചെല്ലാൻ ഫോറസ്റ്റ് ഡിപ്പാർട്ട്മെന്റിന്റെ പ്രത്യേക അനുവാദം മുൻകൂട്ടി വങ്ങേണ്ടതാണ്.

## മീശപുലിമലയിലൂടെ

മീശപ്പുലിമല എന്നത് ഒരു മലയാളിപേരാണ്. ഈ മലയിലേക്ക് നോക്കുമ്പോൾ പുഞ്ചിരി തൂകി നിൽക്കുന്ന പുലിയെ പോലെ കാണപ്പെടുന്നു. എട്ട് കൊടുമുടിയുടെ മുഴുവൻ പരിധിയിലും മീശപോലെയാണ് കാണുന്നത്. ഈ രണ്ടു കാരണത്താലാണ് മീശപ്പുലിമല എന്ന പേര് വന്നത്.

സാധാരണ മൂന്നാർ കാണാൻ വരുന്ന സഞ്ചാരികൾ മാട്ടുപെട്ടി ഡാം, കുണ്ടള ഡാം, ഇരവികുളം എന്നിവിടങ്ങളിൽ കറങ്ങി തിരിച്ച് പോകാറാണ് പതിവ്. മൂന്നാറിലും പരിസര പ്രദേശങ്ങളിലും പ്രകൃതി സൗന്ദര്യം നിറഞ്ഞു തുളുമ്പുന്ന വേറെയും ഒരുപാട് സ്ഥലങ്ങൾ ഉണ്ട്. അതിലൊന്നാണ് മീശപ്പുലിമല. സ്വാഭാവിക പുൽമേട് അതിന്റെ തനിമയിൽ അസംഖ്യം വന്യജീവികൾക്ക് ആവാസവ്യവസ്ഥിതി ഒരുക്കുന്ന ഇവിടെ, ആനകളേയും വരയാടുകളേയും അതിന്റെ തനത് ഹാബിറ്റാറ്റിൽ കാണാൻ കഴിയും.

ഹിമാലയത്തിനും കാരക്കോറം റേഞ്ചിനും ശേഷം ഇന്ത്യയിൽ ഏറ്റവും ഉയർന്ന കൊടുമുടിയായ ആനമുടിയേക്കാൾ ഏതാനും മീറ്റർ മാത്രമാണ് ഇതിന് ഉയരം കുറവ്. മീശപ്പുലിമല ഒരു തുടർച്ചയായ മലമടക്കിന്റെ ശ്രേണിയാണ്. ഒരു മല കയറി അടുത്തത് അതിൽ നിന്ന് അതിനടുത്തത് ഇങ്ങനെ തുടർന്നു പോകുന്നു. ഇത് ഒരു ഫോറസ്റ്റ് ഏരിയ ആണെന്ന് പറഞ്ഞുവല്ലോ. അതുകൊണ്ട് തന്നെ KFDC (Kerala Forest Development Corporation) ൽ ഓൺലൈൻ ബുക്ക് ചെയ്ത് പണം അടക്കണം. അവിടെ വിവിധ പാക്കേജ് തിരഞ്ഞെടുക്കാം. മറ്റ് ഏതെങ്കിലും രീതിയിൽ പ്രവേശിക്കുന്നത് നിയമവിരുദ്ധമാണ്.

മലയുടെ മുകൾ ഭാഗത്ത് മൂടൽമഞ്ഞ്



മേഘങ്ങളെ തൊട്ടുകൊണ്ടുള്ള സഞ്ചാരം

KFDCയുടെ ഗൈഡഡ് ഇക്കോപാക്കേജ് ടൂറിസം ആണ് ഇപ്പോൾ മീശപ്പുലിമലയിലേക്ക് പോകാൻ ഉള്ള ഒരേയോരു മാർഗ്ഗം. പാക്കേജുകൾക്ക് അനുസരിച്ച് 6000 അടി ഉയരത്തിലുള്ള ബേസ് ക്യാമ്പിലോ, 7500 അടി ഉയരത്തിലുള്ള റോഡോ വാലി ക്യാമ്പിലോ ഒരു രാത്രി താമസിച്ച് മീശ പുലിമലയിലേക്ക് ട്രക്ക് ചെയ്യാം. നൂറുകണക്കിന് നെഗറ്റീവ് റോഡൊഡെൻഡ്രോണുകൾ, ഗ്രീൻ ടീ, എസ്റ്റേറ്റുകൾ, പരന്നു കിടക്കുന്ന പുഴകൾ എന്നീ കാഴ്ചകളാണ് ട്രക്കിന്.

ബേസ് ക്യാമ്പിൽ ടെന്റ് സ്റ്റേ ചെയ്യണമെങ്കിൽ രണ്ട് പേർക്ക് 7000 രൂപയും 4 പേർക്ക് 9000 രൂപയുമാണ് ഫീസ്. ഭക്ഷണം താമസം ഗൈഡ് ഉൾപ്പെടെ. റോഡോ വാലിയിൽ റോഡോമാൻഷൻ കോട്ടേജുകളിൽ 2 പേർക്ക് തങ്ങാവുന്ന റൂം, ട്രക്കിങ് ഫീസ്, ഗൈഡ്, ഭക്ഷണം ഉൾപ്പെടെ, 6000 രൂപ ആണ്.

## പ്രകൃതിയുടെ വരദാനം

മീശപ്പുലിമല എന്നത് പേരിലെ കൗതുകം മാത്രമല്ല, ഉയരത്തിൽ ദക്ഷിണേന്ത്യയിൽ രണ്ടാമത് കൂടിയാണ് നമ്മുടെ ഈ ടൂറിസ്റ്റ് സ്പോട്ട്. മീശപ്പുലിമലയുടെ നെറുകയിൽ ചവിട്ടുന്ന ആ നിമിഷം ജീവിതത്തിൽ ഒരിക്കലും മറക്കാനാവാത്ത അനുഭൂതി ആയിരിക്കും എന്നതിൽ സംശയമില്ല. ഒരുതരത്തിൽ പറഞ്ഞാൽ സ്വർഗ്ഗത്തിൽ എത്തിയ അവസ്ഥ. മൂന്നാറിൽ നിന്ന് എട്ട് കിലോമീറ്റർ കണ്ണൻദേവൻ തേയിലത്തോട്ടത്തിലൂടെ സഞ്ചരിച്ചാൽ വനം വകുപ്പിന്റെ നിയന്ത്രണത്തിലുള്ള റോഡോവാലി (Rhodovally) ബേസ് ക്യാമ്പിൽ എത്താം. (മൂന്നാറിലെ ഏറ്റവും സുന്ദരമായ ചുവന്ന റോഡോ പുഷ്പങ്ങൾ പൂത്തു നിൽക്കുന്നു റോഡോ വാലിക്ക് ആ പേര് വന്നത് അവിടെ സുലഭമായി പൂത്തു നിൽക്കുന്ന റോഡോഡെൻഡ്രോ പൂവുകളിൽ നിന്നാണ്. ഇവിടെ യല്ലാതെ, ഹിമാലയത്തിന്റെ സിക്കിം, ഉത്തരാഖണ്ഡ് ഭാഗങ്ങളിലും ഈ പൂവ് കാണാം.) പിന്നെയും ഒരു മൂന്ന് കിലോമീറ്റർ കൂടി പിന്നിട്ടാൽ റോഡോവാലി. കടും ചുവപ്പ് നിറത്തിലുള്ള കാട്ടുപൂവരശുകൾ കൊണ്ട്



റോഡോവാലി





ട്രക്കിംങ്



ടെന്റ് സ്റ്റേ

നിറഞ്ഞ റോഡോവാലി വിക്രം അഭിനയിച്ച ശങ്കറിന്റെ ഐ എന്ന സിനിമയിൽ പൂക്കൾ കൊണ്ട് നിറഞ്ഞ താഴ്‌വാരം കണ്ടിട്ടുള്ളവർക്ക് അതിനെ വെല്ലുന്ന കാഴ്ചയാണ് നല്കുന്നത്.

സിംഹവും കരടിയും ഒഴികെ മിക്കവാറും എല്ലാ മൃഗങ്ങളും ഇവിടെയുണ്ട്. പച്ചിലപാമ്പ് അല്ലാതെ മറ്റൊരു പാമ്പും ഇല്ല. റോഡോവാലിയിൽ ഒരു ചെറിയ തടാകവുമുണ്ട്. നിറയെ പക്ഷികളുള്ള പാണ്ഡവർ ഗുഹയും ഈ വഴിയിലാണ്. ഭാഗ്യമുണ്ടെങ്കിൽ നീലക്കുറിഞ്ഞി പൂത്തു നിൽക്കുന്നതും കാണാം. ചെറുതും വലുതുമായ കുന്നുകളും മലകളും പിന്നിട്ട്, വെളുപ്പും മഞ്ഞയും ചുവപ്പും വയലറ്റും നിറങ്ങളിലുള്ള അനേകം പൂക്കൾ വിടർന്നും വാടിയും നിൽക്കുന്ന ഒരു ചെരുവിലൂടെ ഇറങ്ങി എത്തുന്നത് മീശപ്പുലിമലയുടെ അടിവാരത്താണ്. കുത്തനേയുള്ള കയറ്റമാണ് വീണ്ടും മുകളിലേയ്ക്ക്. ഒരു പിരമിഡിന്റെ ആകൃതിയിൽ നീണ്ടു പരന്നതാണ് മലയുടെ മുകൾ ഭാഗം. അതിന്റെ ഒരു വശത്ത് അഗാധതയിൽ കാണപ്പെടുന്നത് തമിഴ്നാടിന്റെ കമ്പവും തേനിയുമൊക്കെയാണ്. പക്ഷെ അതി മനോഹരമായ ആ കാഴ്ച ചിലപ്പോൾ മൂടൽമഞ്ഞ് മറച്ചുകളഞ്ഞേക്കാം. എന്നാലും ചുറ്റുമുള്ള മഞ്ഞു വീഴ്ച മനസ്സിനെ കുളിരണിയിക്കും. തമിഴ്നാടിനെയും കേരളത്തെയും വേർതിരിക്കുന്ന ഒരു വലിയ പാറക്കല്ല് അവിടെ സ്ഥാപിച്ചിട്ടുണ്ട്. സാഹസികമായ സഞ്ചാരം ആഗ്രഹിക്കുവർക്ക് മേഘങ്ങളെ തൊട്ടുകൊണ്ടുള്ള ഒരു സഞ്ചാരമാണ് മീശപ്പുലിമലയിലേക്കുള്ള കയറ്റം. ആകാശത്തിന്റെ ഏതോ ഉയരത്തിൽ എത്തിയത് പോലെയാണ് ഇവിടെ ചെന്നാൽ അനുഭവപ്പെടുക.. തിരിച്ചിറക്കം മറ്റൊരു വഴിയിലൂടെയാണ്. കയറ്റവും ഇറക്കവുമായി 6 കിലോമീറ്ററുണ്ട് ക്യാമ്പിലെത്താൻ. വലിയ മരങ്ങൾ ഒന്നുമില്ലാത്ത സ്ഥലമാണ്. കുത്തനെയുള്ള ചെരിവുകൾ ഇറങ്ങുമ്പോൾ കാൽ വഴുതാതെ ശ്രദ്ധിക്കണം. മഴയുണ്ടെങ്കിൽ വഴിച്ചാലിലൂടെ മുകളിൽ നിന്ന് ഒലിച്ചിറങ്ങുന്ന വെള്ളം കാരണം ചിലപ്പോൾ വേഗത്തിൽ ഇറങ്ങാൻ കഴിഞ്ഞേക്കില്ല. തോളിനൊപ്പം ഉയരമുള്ള നീളൻ പുല്ലുകളാണ് അവിടെ മുഴുവൻ. കുട്ടികൾക്കും മുതിർന്നവർക്കും ഒരുപോലെ ആസ്വദിക്കുവാൻ പറ്റിയ സ്ഥലമാണ് മീശപുലിമല.



റോഡോവാലിയിലെ തടാകം



യിലെ പൂക്കൾ

പ്രകൃതിയുടെ വരദാനം ആവോളം നുകർന്നുകൊണ്ട് അതി ഗംഭീരമായ ഒരു യാത്ര ആസ്വദിച്ച് മടങ്ങാം.

**ഹാജിറ ഷെരീഫ്**




# വിജയീഭവഃ

# വിജയം തേടുന്നവരുടെ കൂട്ടായ്മ

വിജയീഭവ അലുംനി അസോസിയേഷന്റെ മൂന്നാമതു ബിസിനസ്സ് സമ്മിറ്റ് 2018 ജനുവരി 20ന് കൊച്ചി ലുലു മാരിയറ്റ് ഹോട്ടലിൽ നടന്നു.

തനിക്ക് ബിസിനസ്സിൽ നിന്നും ലഭിച്ച അനുഭവപാഠങ്ങളും നല്ല അറിവുകളും യുവതലമുറയ്ക്ക് കൂടി ഉപകാരപ്രദം ആകുന്ന തരത്തിൽ പദ്ധതികൾ വിഭാവനം ചെയ്യണമെന്ന ഉദ്ദേശത്തോടുകൂടി വിജയിഭവ എന്ന പരിശീലന കളരിക്ക് വിഗാർഡ് ഗ്രൂപ്പ് ചെയർമാൻ കൊച്ചൗസേപ്പ് ചിറ്റിലപ്പിള്ളി തുടക്കം കുറിച്ചു. ഈ ആശയത്തിന് ചിറക് മുളപ്പിക്കാൻ വർമ്മ & വർമ്മ ചാർട്ടേർഡ് അക്കൗണ്ടന്റ്സിലെ സീനിയർ പാർട്ണർ സത്യനാരായണനെയും വിന്നർ ഇൻ യു സ്ഥാപകനും പ്രശസ്ത ബിസിനസ് കോച്ചുമായ ഷമീം റഫീഖിനെയും തന്റെ ഒപ്പം ചേർത്തു. തൃശ്ശൂരിലെ ഒരു സാധാരണ നാട്ടുമ്പുറത്തുകാരനിൽ നിന്നും വളർന്ന് ആഗോള സംരംഭകനായി മാറിയ ആളാണ് കൊച്ചൗസേഫ് ചിറ്റിലപ്പിള്ളി.

കെ ചിറ്റിലപ്പിള്ളി ഫൗണ്ടേഷൻ ട്രസ്റ്റ് സമൂഹത്തിലെ സാധാരണക്കാർക്കിടയിൽ ജീവകാരുണ്യമേഖലയിലും വിദ്യാഭ്യാസരംഗത്തും പ്രവർത്തിച്ചു കൊണ്ടിരിക്കെ അദ്ദേഹത്തിന്റെ മനസ്സിലുദിച്ച മറ്റൊരു ആശയമാണ് യുവസംരംഭകർക്കുവേണ്ടി പരിശീലനകളരികൾ സംഘടിപ്പിക്കുക, അതുവഴി അവരെ ശാക്തീകരിക്കുകയെന്നുള്ളത്. അങ്ങനെ പരിശീലനക്ലാസ്സുകൾ ആരംഭിച്ചു. ഓരോ ബാച്ചുകളിലും 30 ഒന്നാം തലമുറയിൽപ്പെട്ട യുവസംരംഭകരെ തെരഞ്ഞെടുത്തു നടത്തുന്ന വിജയീഭവ ക്ലാസ്സുകളിൽ ഇതുവരെ 14 ബാച്ചുകൾ വിജയകരമായി പൂർത്തിയാക്കാൻ സാധിച്ചു. ഒരു സംരംഭം വിജയകരമായി നടത്തുവാൻ മാർക്കറ്റിംഗ്, നേതൃത്വപാടവം, നികുതി നിയമങ്ങൾ, സംരംഭകർക്ക് വേണ്ട മൂല്യങ്ങൾ കമ്മ്യൂണിക്കേഷൻ



കൊച്ചൗസേഫ് ചിറ്റിലപ്പിള്ളി



തുടങ്ങിയ വിഷയങ്ങളിൽ പരീശീലനം ആവശ്യമാണ്. അതിനായി സംരംഭകലോകത്ത് വെന്നികൊടി പാറിച്ച പ്രശസ്ത വ്യക്തികളുടെ അനുഭവം പങ്കുവെയ്ക്കാൻ വിജയീഭവ ശ്രദ്ധിക്കാറുണ്ട്. ഇത് പുത്തൻ തലമുറയ്ക്ക് നൽക്കുന്ന ആവേശം ചെറുതല്ല.

വിജയിഭവയുടെ ആദ്യ വർഷം പ്രസിഡന്റായി പ്രവാഹാ സോഫ്റ്റ് വെയർ ഉടമ പ്രദീപും രണ്ടാം വർഷം സിനു പി തോമസും തെരഞ്ഞെടുക്കപ്പെട്ടു. രണ്ട് വർഷം കൊണ്ട് ഒരുപാട് മാറ്റങ്ങൾ ഈ സംരംഭകത്തിൽ കൊണ്ടുവരാൻ അവർക്ക് സാധിച്ചു VBTALK എന്ന പേരിൽ ഓരോ മാസവും മീറ്റിംഗുകൾ കൂടുതൽ കാര്യക്ഷമമാക്കുകയും പ്രശസ്ത വ്യക്തികളെ കൊണ്ട് വന്ന് സംസാരിപ്പിക്കുകയും ചെയ്തു. പുതിയ ഭരണ സമിതി VBABUSINESSSUMMIT എന്ന വാർഷിക ബിസിനസ് സമ്മിറ്റ് രൂപീകരിച്ചു. ഇതിലൂടെ സംരംഭകർ അവരുടെ ഉൽപന്നങ്ങൾ പ്രദർശിപ്പിക്കാനുള്ള സ്റ്റാളുകൾ ഒരുക്കുകയും ഒരോരുത്തരുടെയും ബ്രാൻഡുകൾ, പ്രൊഡക്റ്റ് ലോഞ്ചിംഗ് നടത്തുകയും ചെയ്തു. വിജയകരമായി 3-ാം വർഷം പിന്നിട്ട വിജയീഭവ അലുംനി അസോസിയേഷൻ VBTALK ന്റെ 38 മീറ്റിംഗുകളും 2 VBABUSINESSSUMMIT കളും നടത്തി

പ്രസിഡന്റ് ഷിഹാബുദിൻ പി.കെയുടെ നേതൃത്വത്തിൽ VBABUSINESSSUMMIT ന്റെ 3-ാം പതിപ്പിന് ജനുവരി 20ന് ഹോട്ടൽ ലുലു മാരിയറ്റ് വേദിയായി. ബിസിനസ്സ് സമ്മിറ്റ് കൊച്ചൗസേഫ് ചിറ്റിലപ്പിള്ളി ഉദ്ഘാടനം ചെയ്തു സംസാരിച്ചു. സംരംഭകരെ ശാക്തികരിക്കേണ്ടത് നാടിന്റെ വികസനത്തിന് അത്യന്താപേക്ഷിതമാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. ചടങ്ങിൽ കിറ്റെക്സ് ഗാർമെന്റ്സ് ചെയർമാൻ സാബു ജേക്കബ് മുഖ്യഅതിഥിയായി. TOGETHER TOWARDS TOMORROW എന്ന ആശത്തിലൂന്നിയുള്ള സമ്മിറ്റിൽ 7 വിവിധ പരിപാടികളിലായി 15 ഓളം പ്രമുഖർ വിവിധ വിഷയങ്ങൾ അവതരിപ്പിച്ചു

വിജയീഭവയ്ക്ക് കേരളത്തിന്റെ ബിസിനസ് ഭൂപടത്തിൽ തനതായ ഒരു ഇടം നൽകുക എന്നുള്ളതാണ് പുതിയ കമ്മറ്റി ഏറ്റെടുത്തിരിക്കുന്ന വെല്ലുവിളി. 14 ബാച്ചുകളിൽ നിന്നുള്ള 430 യുവ സംരംഭകർ കേരളത്തിൽ അങ്ങോളമിങ്ങോളം പരസ്പരം ബന്ധപ്പെട്ടും സഹകരിച്ചും കഴിഞ്ഞു പോകുന്നു. ഇത്തരം കൂട്ടായ്മ വളരെ അപൂർവ്വമായിട്ടെ സംഭവിക്കാറുള്ളു. വിജയീഭവ



വിജയി ഭവ അലുംനി അസോസിയേഷന്റെ 3-ാം ബിസിനസ്സ് സമ്മിറ്റ് ഉദ്ഘാടനം കൊച്ചൗസേഫ് ചിറ്റിലപ്പിള്ളി നിർവഹിക്കുന്നു. സത്യനാരായണൻ, സാബു ജേക്കബ്, ബീനാ കണ്ണൻ, ഷിഹാബുദിൻ, ഷമീം റഫീഖ് എന്നിവർ സമീപം





ശീമാട്ടി സി.ഇ.ഒ ബീന കണ്ണന് വിജയീഭവ ഇൻസ്പിറേഷൻ അവാർഡ് കൊച്ചൗസേഫ് ചിറ്റിലപ്പിള്ളി സമ്മാനിക്കുന്നു

അലുംനി അസോസിയേഷനെ അകമഴിഞ്ഞ് സ്നേഹിക്കുന്ന കൊച്ചൗസേഫ് ചിറ്റിലപ്പിള്ളി KCF ഫൗണ്ടേഷനിലെ സ്ലീബാ മറ്റു KCF മെമ്പന്മാർ ഈ കൂട്ടായ്മയ്ക്ക് ചുക്കാൻ പിടിക്കുന്നു. ഓരോ മീറ്റിനുമെത്തുന്ന അംഗങ്ങൾക്ക് എന്ത് കൂടുതൽ നൽകാൻ കഴിയും എന്ന് ആലോചിക്കുവാൻ മാസത്തിൽ 2 തവണയെങ്കിലും കൂടുകയും വാട്സ് ആപ്പ്, മെയിൽ എന്നിവ വഴി നിരന്തരം ചർച്ച നയിക്കുകയും ചെയ്യുന്ന എക്സിക്യൂട്ടീവ് കമ്മിറ്റി അംഗങ്ങളിൽ പലരും ആദ്യകാലം മുതലെ ഈ കൂട്ടായ്മയുടെ ഭാഗമാണ്.

വി-ഗാർഡ് ഗ്രൂപ്പ് ചെയർമാൻ കൊച്ചൗസേഫ് ചിറ്റിലപ്പിള്ളി, കിറ്റക്സ് ഗ്രൂപ്പ് ചെയർമാൻ സാബുജേക്കബ്, ശീമാട്ടി ഗ്രൂപ്പ് ചെയർമാൻ ബീനാ കണ്ണൻ, വർമ്മ & വർമ്മ സിഎ ഡയറക്ടർ സത്യനാരായണൻ, വിന്നർ ഇൻ യു സി.ഇ.ഒ ഷമിം റഫീഖ് എന്നിവർ സമ്മിറ്റിൽ പങ്കെടുത്തു കൂടാതെ കേരള ഫർണിച്ചർ കൺസോഷ്യം എംടി കെ.പി രവീന്ദ്രൻ കോഓപ്പറ്റീഷൻ എന്ന വിഷയത്തിൽ പ്രഭാഷണം നടത്തി. ബിസിനസ് കൺസെൽറ്റന്റ് ടിനി ഫിലിപ്പ്, ഫ്രാൻഞ്ചൈസിംഗ് കൺസെൽറ്റന്റ് മത്തായി ചാക്കോച്ചൻ, ഡെർബി ഗ്രൂപ്പ് സ്ഥാപകൻ വിജയ് കപൂർ, ബ്രാൻഡ് ബ്രൈൻസ് സിഇഒ ജിബു പോൾ, കിരൺ വർഗ്ഗീസ് പിട്ടാപ്പിള്ളിൽ തുടങ്ങിയവർ വിവിധ വിഷയങ്ങളിൽ ചർച്ചകൾ നടത്തി. കൂടാതെ ശീമാട്ടി സി.ഇ.ഒ ബീന കണ്ണന് വിജയീഭവ ഇൻസ്പിറേഷൻ അവാർഡും സമ്മാനിച്ചു.



# മായാത്ത പരസ്യങ്ങൾ

പരസ്യങ്ങൾ നമ്മുടെയിടയിൽ വരുത്തിയ സ്വാധീനം വ്യത്യസ്തമാണ്. പഴമയുടെ പരസ്യ ഓർമ്മകളിലേക്ക് ഒന്നു കണ്ണോടിച്ചാൽ കാണാൻ സാധിക്കുന്നത് ഗൃഹാതുരതയുണർത്തുന്ന ഈ പരസ്യങ്ങളാവാം.

പരസ്യങ്ങൾ ഇന്ന് നിത്യജീവിതത്തിൽ ഒഴിച്ചുകൂടാനാവാത്ത ഒന്നായി മാറിക്കഴിഞ്ഞു എന്നിരുന്നാലും മനസ്സിൽ നിന്നും മായാത്ത പരസ്യങ്ങൾ പഴമയുടേതു തന്നെയാണ്. ടെലിവിഷൻ പ്രോഗ്രാമുകൾ കാണുമ്പോൾ പരസ്യങ്ങൾ കൂടി കാണാം എന്നൊരു സന്തോഷം പലർക്കും ഉണ്ട്. വീണ്ടും വീണ്ടും കാണാൻ ആഗ്രഹിക്കുന്ന എത്രയോ പരസ്യങ്ങൾ. കമ്പനികൾ വർഷന്തോറും പരസ്യങ്ങളിൽ പുതുമകൾ കൊണ്ടുവരുന്നു. എങ്കിലും ജനങ്ങളിൽ കൂടുതലും തങ്ങി നിൽക്കുന്നത് പഴയകാല പരസ്യങ്ങളാവും. അതിനുദാഹരണമായി അമൂൽ, ഉജാല ബ്രാന്റുകളിലൂടെ.

## അമൂൽ ദ ടേസ്റ്റ് ഓഫ് ഇന്ത്യ

ഇന്ത്യക്കാരുടെ അഭിമാന ബ്രാന്റാണ് അമൂൽ എന്നതിൽ യാതൊരു സംശയവും വേണ്ട. ഇന്ത്യയിലെ ഒരു ക്ഷീരോൽപാദക സഹകരണസംഘ പ്രസ്ഥാനമാണ് അമൂൽ (AMUL-Anand Milk Union Limited). ഗുജറാത്തിലെ ആനന്ദിൽ സ്ഥിതി ചെയ്യുന്ന അമൂൽ വളരെക്കാലമായി നേട്ടമുണ്ടാക്കുന്ന ഒരു സഹകരണപ്രസ്ഥാനത്തിന്റെ വിജയത്തിന് ഉദാഹരണമാണ്. 1946 ൽ സ്ഥാപിച്ച ഈ പ്രസ്ഥാനത്തിന്റെ ഉന്നതാധികാര സഹകരണ സംഘടനയായ ഗുജറാത്ത് കോപറേറ്റീവ് മിൽക് മാർക്കറ്റിംഗ് ഫെഡറേഷൻ ലിമിറ്റഡ് (GCMMF) ഗുജറാത്തിലെ 2.6 മില്ല്യൻ വരുന്ന ക്ഷീരോൽപാദകരുടെ കൂട്ടുസംരംഭമാണ്. ഈ സംഘടനയുടെ വ്യാപാരനാമമാണ് വാസ്തവത്തിൽ അമൂൽ. വികസ്വര രാജ്യങ്ങളിലെ സഹകരണ പ്രസ്ഥാനങ്ങളുടെ ഏറ്റവും നല്ല ഉദാഹരണമായും അമൂൽ വിലയിരുത്തപ്പെടുന്നു. ഗ്രാമീണ വികസനത്തിന്റെ മാതൃകയായും അമൂൽ പാറ്റേൺ സ്വീകരിക്കപ്പെട്ടു. ഇന്ത്യക്ക് പുറത്ത് മൗറീഷ്യസ്, യു.എ.ഇ, അമേരിക്ക, ബംഗ്ലാദേശ്, ഓസ്ട്രേലിയ, ചൈന, സിംഗപൂർ, ഹോങ്കോങ്, ദക്ഷിണാഫ്രിക്ക എന്നീ രാജ്യങ്ങളിലും അമൂൽ അതിന്റെ വിപണി കണ്ടെത്തിയിട്ടുണ്ട്.

സംസ്കൃത ഭാഷയിലെ അമൂല്യ എന്ന പദമാണ് അമൂൽ എന്ന പേരിന്റെ ഉറവിടം. ആനന്ദിലെ ഒരു ഗുണനിലവാര നിയന്ത്രണസംഘമാണ് ഈ പേര് നിർദ്ദേശിച്ചത്. ആനന്ദ് മിൽക് യൂണിയൻ ലിമിറ്റഡ് (Anand Milk Union Limited) എന്നതിലെവാക്കുകളുടെ ആദ്യാക്ഷരങ്ങളുമായി ഒത്തുവന്നതിനാൽ ഈ പേര് സ്വീകരിക്കപ്പെടുകയായിരുന്നു

സർദാർ വല്ലഭായി പട്ടേൽ, മൊറാർജി ദേശായി, ത്രിഭോവൻദാസ് പട്ടേൽ എന്നീ ദേശീയ നേതാക്കളുടെ പ്രചോദനത്തിൽ നിന്ന് ആവേശമുൾക്കൊണ്ട് തങ്ങളുടെ ഉൽപന്നങ്ങൾ തങ്ങൾ തന്നെ വിപണനം ചെയ്താലേ രക്ഷയുള്ളൂ എന്ന് കർഷകർ ക്രമേണ തിരിച്ചറിഞ്ഞതിന്റെ ഫലമാണ് അമൂൽ എന്ന ഈ സ്ഥാപനം. ഇതിന്റെ വിജയത്തിനായി വളരെയധികം പ്രയത്നിച്ച വ്യക്തിയാണ് GCMMF ന്റെ മുൻ അധ്യക്ഷൻ വർഗീസ് കുര്യൻ. അമുലിന്റെ വിജയം മാതൃകയാക്കി ഇന്ത്യയിലെ മറ്റു പല സംസ്ഥാനങ്ങളും സഹകരണരംഗത്ത് ക്ഷീരോല്പാദന സഹകരണ സംഘടന




ആനന്ദിൽ സ്ഥിതി ചെയ്യുന്ന അമൂൽ കമ്പനി


വർഗീസ് കുര്യൻ


എം.പി രാമചന്ദ്രൻ

കൾക്ക് രൂപം നൽകി. ഇവയിൽ പലതും വിജയകരവുമായിരുന്നു. കേരളത്തിലെ മിൽമ, ആന്ധ്രാപ്രദേശിലെ വിജയ, തമിഴ്നാട്ടിലെ ആവിൻ, കർണാടകത്തിലെ കെ.എം.എഫ് (നന്ദിനി), ബീഹാറിലെ സുധ എന്നിവ ഇതിന് ഉദാഹരണങ്ങളാണ്.

ഇനി ശ്രദ്ധിക്കേണ്ട ഒരു കാര്യം ഇവരുടെ ബ്രാന്റ് വികസനത്തിനായി സ്വീകരിക്കുന്ന മാർഗ്ഗങ്ങളാണ്. വളരെ ഇന്നൊവേറ്റീവായ പല ആശയങ്ങളും ആവിഷ്കരിച്ചിട്ടുണ്ട്. എല്ലാ നാല് വർഷം കൂടുന്തോറും ഇവർ നടത്തുന്ന അമൂൽ ഫുഡ് ഫെസ്റ്റിവൽ ഇതിനൊരു ഉദാഹരണമാണ്.

അമൂൽ ബ്രാൻഡിനെക്കുറിച്ച് ഓർക്കുമ്പോൾ തന്നെ മനസ്സിലേക്ക് ഓടിയെത്തുന്നത് അമൂൽ ഗേളാണ്. ഇന്ത്യക്കാരുടെ മനസ്സിൽ ആ നിഷ്കളങ്കമായ കുഞ്ഞുമുഖം എന്നുമുണ്ടാകും. സിൽവെസ്റ്റർ ഡാ കുൻഹയുടെ ഉടമസ്ഥതയിലുള്ള അഡ്വർടൈസിംഗ് ഏജൻസിക്ക് അമൂൽ കൈമാറിയപ്പോളാണ് അമൂൽ ബേബി പിറന്നത്. മാത്രമല്ല ബ്രാൻഡിനെ അവതരിപ്പിക്കുന്ന രീതി വളരെ പ്രത്യേകതകൾ നിറഞ്ഞതാണ്. അമൂൽ എന്ന ബ്രാൻഡിനുള്ളത് ഒരു ഫാമിലി ബേസ്ഡ് ഹോംലി ഇമേജാണ്. കുടുംബത്തിലെ ഒരു അംഗം പോലെയാണ് ആ ബ്രാൻഡിനെ പലരും പരിഗണിക്കുന്നത്. ഇത്തരമൊരു ഇമേജ് ഈ ബ്രാൻഡിന് നൽകുന്നതിന് അവരെ സഹായിച്ച അഞ്ച് പ്രധാനഘടകങ്ങളാണ് സാങ്കേതികവിദ്യ, വില, ഗുണമേന്മ, ഉൽപ്പന്ന ശ്രേണി, വിതരണ ശൃംഖല. ഈ അഞ്ച് ഘടകങ്ങളും ബ്രാൻഡിനെ നിലനിർത്താൻ സഹായിക്കുന്നു.

'ദ ടേസ്റ്റ് ഓഫ് ഇന്ത്യ' എന്നതാണ് ഇവരുടെ ടാഗ് ലൈൻ. ഇത് ഏറെ ശ്രദ്ധ നേടിയതാണ്. രാഷ്ട്രത്തിന്റെ സ്വാദ് എന്നാണ് അർത്ഥം. ഈ ടാഗ് ലൈൻ കുട്ടികളെയും മുതിർന്നവരെയും ഒരുപോലെ സ്വാധീനിച്ചു.

## നാലു തുള്ളി മാത്രം ആഹാ

വെണ്മ നൽകുന്ന ബ്രാൻഡ് എന്ന് കേൾക്കുമ്പോൾ തന്നെ മലയാളികളുടെ മനസ്സിലേക്ക് ഓടിയെത്തുന്നത് ഉജാല തന്നെ. ഓരോ മലയാളിക്കും അഭിമാനിക്കാവുന്ന ഒരു ബിസിനസ് വിജയമാണ് ഉജാലയുടേത്. കാരണം ഈ വെണ്മയുടെ വ്യാപാരി മലയാളിയായ എം.പി രാമചന്ദ്രനാണ്.

തൃശ്ശൂർ ജില്ലയിൽ കാണശ്ശേരി എന്ന ഒരു ഇടത്തരം കർഷക കുടുംബത്തിലാണ് രാമചന്ദ്രൻ ജനിച്ചത്. ചെറുപ്പത്തിൽ ഒരു ഡോക്ടറാകണം എന്നായിരുന്നു രാമചന്ദ്രന്റെ ആഗ്രഹം. സയൻസിൽ പ്രീഡിഗ്രീ എടുത്തുയെങ്കിലും മാർക്ക് കുറവായതിനാൽ മെഡിസിൻ സ്വപ്നം ഉപേക്ഷിച്ച് തൃശ്ശൂർ സെന്റ് തോമസ് കോളേജിൽ ബി.കോം പൂർത്തിയാക്കി. അവിടെ നിന്ന് കൊൽക്കത്തയിൽ അക്കൗണ്ടന്റ് ഇന്റർമീഡിയറ്റ് പഠിച്ചു. വിദ്യാഭ്യാസ ചിത്രങ്ങൾ നിർമ്മിക്കുന്ന ഒരു കമ്പനിയിൽ നിന്ന് തുടങ്ങി ഒരു കെമിക്കൽ കമ്പനിയിൽ അക്കൗണ്ടന്റായി വരെ എത്തി ജോലി.






ജോലിക്കിടെ അദ്ദേഹം ഫിനാൻഷ്യൽ മാനേജ്മെന്റിൽ ബിരുദാനന്തര ബിരുദവും നേടി. ജോലി ചെയ്തിരുന്ന കമ്പനി പ്രതിസന്ധിയിലായപ്പോൾ സ്വന്തമായി എന്തെങ്കിലും തുടങ്ങാം എന്ന ചിന്തയിൽ നിന്നാണ് ജ്യോതി ലബോറട്ടറീസിന് തുടക്കമിട്ടത്. മകളുടെ പേരാണ് ലബോറട്ടറിയ്ക്ക് നൽകിയത്. വസ്ത്രങ്ങൾക്ക് വെൺമ നൽകുന്ന ഉജാലയായിരുന്നു ആദ്യ ഉൽപന്നം. ആദ്യം തൃശ്ശൂർ ജില്ലയിൽ മാത്രമായിരുന്നു വിപണനം. പിന്നീട് അയൽ ജില്ലകളിലേക്കും വളർന്നു. താൻ നേരത്തെ ജോലി ചെയ്തിരുന്ന കമ്പനിയുടെ ഉടമയുടെ ഉപദേശപ്രകാരം പ്ലാസ്റ്റിക് ബോട്ടിലുകളിലും ഉൽപാദിപ്പിക്കാൻ തുടങ്ങി. അതോടെ ബോട്ടിലിന്റെ ചെലവ് പകുതിയായി കുറഞ്ഞു. ലാഭത്തോടെ തന്നെ വിൽപന നടത്താൽ അത് സഹായിച്ചു. അങ്ങനെ മറ്റു സംസ്ഥാനങ്ങളിലേക്കും ബ്രാന്റ് വളർന്നു. ഇതിനിടെ പത്രങ്ങളിലേയും റേഡിയോയിലേയും പരസ്യങ്ങളും ശ്രദ്ധപിടിച്ചു പറ്റി. 'നാലു തുള്ളി മാത്രം ആഹാ'എന്ന ജിംഗിൾ ജനങ്ങളെ ഏറെ ആകർഷിച്ചു. 88 ഓടെ വിറ്റുവരവ് ഒരു കോടിയിലെത്തി. ഇതോടെ എതിരാളികളിൽ നിന്ന് ഒരുപാട് പ്രതിസന്ധികൾ നേരിടേണ്ടി വന്നുവെങ്കിലും നേരായ മാർഗത്തിൽ സഞ്ചരിച്ചതിനാൽ വിജയം രാമചന്ദ്രന് ഒപ്പമായിരുന്നു. അന്ന് വിപണിയിലുണ്ടായിരുന്ന പൊടിനീലങ്ങളിൽ നിന്ന് വ്യത്യസ്തമായി ഉന്നത ഗുണനിലവാരത്തിലുള്ള ഉത്പന്നമായിരുന്നു വികസിപ്പിച്ചത്. മറ്റു ഉത്പന്നങ്ങൾ തുണിയിലെ മടങ്ങുകളിൽ നീല അംശമുണ്ടാക്കുമായിരുന്നു. എന്നാൽ വെള്ളത്തിൽ പൂർണമായി അലിയുന്ന തുള്ളിനീലം; അതായിരുന്നു ഉജാല. കൂടാതെ അലക്കിയ വെള്ള വസ്ത്രങ്ങളിലെ അവശേഷിക്കുന്ന അഴുക്കിനെ അകറ്റി വെണ്മ കൂട്ടാനും കൂടിയാണ് രാമചന്ദ്രൻ ഉജാല കണ്ടുപിടിച്ചത്. അതിനുശേഷം അഴുക്കിനെ തുരത്താൻ സോപ്പും സോപ്പു പൊടിയും പിന്നീട് വസ്ത്രത്തിന്റെ വടിവ് നില നിർത്താൻ സ്റ്റിഫ് ആൻഡ് ഷൈനും വിപണിയിലിറക്കി. കേവലം ഒരു സ്വയം തൊഴിൽ സംരംഭമായി തുടങ്ങിയ ജ്യോതി ലബോറട്ടറീസിന്റെ ഉൽപന്നം ഇന്ന് ഇന്ത്യയിലെ ലക്ഷങ്ങളോളം കടകളിൽ വിൽക്കപ്പെടുന്നു.

1983ൽ എം.പി രാമചന്ദ്രനെന്ന ഒരു മലയാളി തുടക്കമിട്ട ഈ സ്ഥാപനം ഇന്ന് ഇന്ത്യയിലെ മുൻനിര എഫ്.എം.സി.ജി കമ്പനികളിലൊന്നാണ്. ഉജാലയുടെ വളർച്ച കണ്ട് വ്യാജ ഉത്പന്നങ്ങൾ വിപണിയിലേക്ക് എത്തിക്കൊണ്ടേയിരുന്നു. പക്ഷെ, അത്തരം വെല്ലുവിളികളെ നേരിട്ട് രാമചന്ദ്രൻ എന്ന സംരംഭകൻ തന്റെ പ്രയാണം തുടരുന്നു.

**അമ്മു അയ്യപ്പൻ**




# ആപ്പിളും ഐഫോണും പിക്സാറുമായി ലോകത്തെ മാറ്റി പ്രതിഷ്ഠിച്ച സ്റ്റീവ് ജോബ്സ്

പേഴ്സണൽ കമ്പ്യൂട്ടറുകൾ, സംഗീതം, ആനിമേഷൻ ചലച്ചിത്രങ്ങൾ, ടാബ്ലെറ്റ്, ഫോണുകൾ, ഡിജിറ്റൽ പബ്ലീഷിംഗ്, കമ്പ്യൂട്ടിംഗ് എന്നീ വ്യവസായങ്ങളിൽ വിപ്ലവം സൃഷ്ടിച്ച് ലോകത്തെ മാറ്റിമറിച്ച സർഗ്ഗാത്മക പ്രതിഭയാണ് സ്റ്റീവ് ജോബ്സ്.

അത്ഭുതങ്ങൾ ആരും ഉണ്ടാക്കുന്നതല്ല ഉണ്ടാകുന്നതാണ്. ലോകത്തെ മാറ്റിമറിച്ച പലരും സാധാരണക്കാരാണ്. IBM കമ്പ്യൂട്ടർ കമ്പനി ലോകത്തെ അടക്കി വാണിരുന്ന കാലത്ത് വിപ്ലവമായി മാറിയതാണ് ആപ്പിൾ കംമ്പ്യൂട്ടർ. തുടർന്ന് മാക്കിന്റോഷും.

കോഡ്ലെസ് ടെലിഫോൺ വന്ന കാലത്ത് ധനികന്മാരുടെ കയ്യിൽ തലയിൽ കൊമ്പുപോലുള്ള ആന്റിനയുള്ള ഫോൺ അഭിമാനത്തിന്റെ ചിഹ്നമായിരുന്നു. സംസാരിക്കുക എന്ന മാതൃ സ്വഭാവം മാത്രമേ അന്ന് ആ ഉപകരണത്തിനുണ്ടായിരുന്നുള്ളൂ. 'ഐ ഫോൺ' എന്ന സുന്ദരി വന്നപ്പോൾ മ്യൂസിക് ടേപ്പ് റിക്കാർഡറും ക്യാമറയും വീഡിയോയും ആയിരം പാട്ടുകളുടെ സ്റ്റോറേജും ഇന്റർനെറ്റും മെസ്സേജും സിനിമയും വാർത്തകളും റേഡിയോയും മെയിലുകളും ടോർച്ചും ഒരാളെയോ ലൊക്കേഷനെയോ സെർച്ചു ചെയ്യാനുള്ള സംവിധാനങ്ങളുമെല്ലാം അപ്രസക്തങ്ങളായി. എല്ലാം ഈ ചെറിയ ഉപകരണത്തിൽ വിരലിന്റെ തുവൽസ്പർശനത്തിൽ കൺമുന്നിലെത്തുകയായി. ഇന്നത്തെ നമ്മുടെ ലോകം!

പേഴ്സണൽ കമ്പ്യൂട്ടറുകൾ, സംഗീതം, ആനിമേഷൻ ചലച്ചിത്രങ്ങൾ, ടാബ്ലെറ്റ്, ഫോണുകൾ, ഡിജിറ്റൽ പബ്ലീഷിംഗ്, കമ്പ്യൂട്ടിംഗ് എന്നീ വ്യവസായങ്ങളിൽ വിപ്ലവം സൃഷ്ടിച്ച് ലോകത്തെ മാറ്റിമറിച്ച സർഗ്ഗാത്മക പ്രതിഭയാണ് സ്റ്റീവ് ജോബ്സ്.

### ജോവാൻ സ്ക്കീബിൾ

വിസ്കോൺസിനിലെ ജർമ്മൻ വംശജരുടെ കുടുംബത്തിൽ നിന്നു വന്നയാളാണ് ആർതർ സ്കീബിൾ. ഗ്രീൻ ബോയുടെ പരിസരത്തേക്കു കുടിയേറി ഭാര്യയോടൊപ്പം ഒരു നീർനായ വളർത്തൽ കേന്ദ്രം തുടങ്ങി. ഫോട്ടോ എൻഗ്രേവിങ്ങും റിയൽ എസ്റ്റേറ്റും ഉൾപ്പെടെ തുടങ്ങിയ ബിസിനസ്സുകൾ വിജയകരമായിരുന്നു. കത്തോലിക്കാ മത വിശ്വാസിയും കണിശക്കാരനുമായ ആർതറുടെ മകളാണ് ജോവാൻ സ്ക്കീബിൾ. സിറിയാക്കാരനായിരുന്ന അബ്ദുൽഫത്താ 'ജോൺ' ജൻസാലിയെ ജോവാൻ സ്നേഹിച്ചു ഒരു മുസ്ലിമിനെ മരുമകനായി സ്വീകരിക്കാൻ ആർതർ തയ്യാറായില്ല. വീട്ടിൽ നിന്നു പുറത്താക്കുമെന്ന് പിതാവ് ഭീഷണി മുഴക്കി.



### അബ്ദുൽ ഫത്താ ജൻഡാലി

അബ്ദുൽ ഫത്താ ജോൺ ജൻഡാലി സിറിയയിലെ ഒരു സമ്പന്ന കുടുംബത്തിലെ ഇളയവനായിരുന്നു. അവന്റെ മൂത്തവരായി ഒൻപതുപേരുണ്ടായിരുന്നു. റിഫൈനറിയും മറ്റ് അനേക വ്യവസായങ്ങളും ഡമാസ്കസിലും ഹോംസിലും വലിയ ഭൂസ്വത്തും ജൻഡാലിയയുടെ പിതാവിനുണ്ടായിരുന്നു. യാഥാസ്ഥിതിക മുസ്ലീം കുടുംബമായിരുന്നിട്ടും മക്കളുടെ വിദ്യാഭ്യാസത്തിനു പ്രാധാന്യം കൊടുത്ത പിതാവ് അബ്ദുൽ ഫത്തായെ ജെസ്യൂട്ട് ബോർഡിംഗ് സ്കൂളിലയച്ചാണ് പഠിപ്പിച്ചത്. ബെയ്റൂട്ടിലെ



അബ്ദുൽ ഫത്താ ജൻഡാലി



ജോവാൻ സ്ക്കീബിൾ



ക്ലാരയും പോൾ ജോബ്സും

അമേരിക്കൻ യൂണിവേഴ്സിറ്റിയിലെ പഠനം കഴിഞ്ഞ് അബ്ദുൽ ഫത്താ വിസ്കോൺസിൻ യൂണിവേഴ്സ്റ്റിയിൽ ചേർന്നു.

ജോവാൻ സ്ക്കീബിളുമായി പ്രയണത്തിലായ അബ്ദുൽ ഫത്താ 1954ൽ കാമുകിയുമായി സിറിയയിലേക്കു പോയി. തിരിച്ചുവന്നപ്പോഴാണ് താൻ ഗർഭിണിയാണെന്ന് ജോവാൻ അറിയുന്നത്. രണ്ടുപേരുടെയും പ്രായം 23. ഫത്തായെ വിവാഹം കഴിച്ചാൽ വീട്ടിൽ നിന്നു പുറത്താക്കുമെന്ന ഭീഷണിയുള്ളതിനാൽ വിവാഹിതരാകേണ്ടന്നു തീരുമാനിച്ചു. വിസ്കോൺസിനിലെ ചെറിയ കത്തോലിക്കാ സമൂഹത്തിൽ ഗർഭച്ഛിദ്രം എളുപ്പമല്ലായിരുന്നു. അതുകൊണ്ട് ജോവാൻ സാൻഫ്രാൻസിസ്കോയിലേക്കു പോയി. അവിവാഹിതരായ അമ്മമാരെ സഹായിക്കുന്ന ഒരു ഡോക്ടറെ കണ്ടെത്തി. അവർ പ്രസവിക്കുന്ന കുഞ്ഞുങ്ങളെ ആവശ്യക്കാർക്ക് സ്വകാര്യമായി ദത്തുനൽകുന്ന സേവനമാണ് ഡോക്ടർ ചെയ്തിരുന്നത്. 1955 ഫെബ്രുവരി 24ന് ജോവാൻ സ്കീബിൾ ഒരു ആൺകുഞ്ഞിനു ജന്മം നൽകി.

## പോൾ ജോബ്സ്

കോസ്റ്റ് ഗാർഡായിരുന്ന പോൾ റെയിൻ ഹോൾഡ് ജോബ്സിന് രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം ജോലി നഷ്ടപ്പെട്ടു. അവരുടെ കപ്പൽ അടുത്തത് സാൻഫ്രാൻസിസ്ക്കോയിലായിരുന്നു. വിസ്കോൺസിൽ എന്ന ജർമ്മൻ പട്ടണത്തിലെ ഡയറിഫാമിൽ വളർന്ന പോൾ അങ്ങനെ സാൻഫ്രാൻസിസ്ക്കോയിലെത്തി. പത്തൊമ്പതാം വയസ്സിൽ നീന്താനറിഞ്ഞുകൂടെങ്കിലും കോസ്റ്റുഗാർഡിൽ ചേർന്നു. ജനറൽ പാറ്റനുവേണ്ടി സൈനികരെ ഇറ്റലിയിൽ കൊണ്ടിറക്കുന്ന ജോലിയായിരുന്നു മുഖ്യമായും ചെയ്തിരുന്നത്. അയാളുടെ കഴിവുകൾ മേലധികാരികൾക്ക് ഇഷ്ടപ്പെട്ടെങ്കിലും ഗുരുതരമല്ലാത്ത ചില പിഴവുകൾ കാരണം ജോലി നഷ്ടപ്പെട്ടു.

രണ്ടാഴ്ചയ്ക്കുള്ളിൽ താനൊരു ഭാര്യയെ കണ്ടുപിടിക്കുമെന്നു പന്തയംവെച്ച പോൾ ജോബ്സിനെ ഒരു രസികത്തി ആകർഷിച്ചു. ആറടി ഉയരമുള്ള ദൃഢഗാത്രനായ ആ നാവികന്റെ സൗന്ദര്യമല്ല ക്ലാരഹാഗോപ്യനെ ആകർഷിച്ചത്, പോളിനും കൂട്ടുകാർക്കും സായാഹ്ന സവാരിക്ക് ഒരു കാർ ഉണ്ടായിരുന്നു എന്നതാണ്.

## ക്ലാര

തുർക്കികളുടെ കൂടെ അർമീനിയയിൽ നിന്നു പലായനം ചെയ്ത് ന്യൂജെഴ്സിയിൽ വന്നു ചേർന്ന മാതാപിതാക്കളുടെ മകളാണ് ക്ലാര. അവളുടെ കുട്ടിക്കാലത്ത് കുടുംബം സാൻഫ്രാൻസിസ്കോയിലേയ്ക്കു താമസം മാറ്റി. ജോബ്സിനെ കണ്ടുമുട്ടിയതോടെ തന്റെ ജീവിതം തളിർക്കുന്നുവെന്നവൾക്കു തോന്നി. കാരണം ആരോടും പറയാത്ത ഒരു രഹസ്യം ക്ലാരയ്ക്കുണ്ടായിരുന്നു. അവൾ മുമ്പു വിവാഹിതയായിരുന്നു! ഭർത്താവ് യുദ്ധത്തിൽ കൊല്ലപ്പെട്ടു.

1946 മാർച്ച് മാസത്തിൽ പോളും ക്ലാരയും തമ്മിലുള്ള വിവാഹനിശ്ചയം നടന്നു. 1952ൽ പസഫിക് സമുദ്രതീരത്തുള്ള സൺസെറ്റ് ഡിസ്ട്രിക്ടിൽ ഗോഡൻഗേറ്റ് പാർക്കിനു തൊട്ടു തെക്കു ഭാഗത്തുള്ള അപ്പാർട്ടുമെന്റിൽ അവർ താമസമാക്കി. പോൾ ഒരു ഫിനാൻസ് കമ്പനിയിൽ ഏജന്റായി പണിയെടുത്തു. ലോണെടുത്തു കാർ വാങ്ങുന്നവർ കുടിശിഖ വരുത്തുമ്പോൾ വാഹനം പിടിച്ചെടുക്കുകയായിരുന്നു ജോലി. അവയിൽ ചില കാറുകൾ വാങ്ങി മോഡിഫൈ ചെയ്ത് വിറ്റ് പോൾ പണം സമ്പാദിച്ചു.

ക്ലാര ഗർഭിണിയായി. പക്ഷേ ഭ്രൂണം ഗർഭാശയത്തിനു വെളിയിലായതിനാൽ അലസിപ്പോയി. ഇനിയൊരിക്കലും കുട്ടികളുണ്ടാവില്ലെന്നു തീർച്ചയായപ്പോൾ പോളും ക്ലാരയും ദു:ഖിതരായി. വിവാഹം കഴിഞ്ഞ് ഒൻപതു വർഷങ്ങൾക്കു ശേഷം 1955ൽ ഒരു കുഞ്ഞിനെ ദത്തെടുക്കുന്നതിന് അവർ തീരുമാനിച്ചു.

## ദത്തെടുക്കൽ

തന്റെ കുഞ്ഞിനെ ദത്തെടുക്കുന്നവർ വിദ്യാസമ്പന്നരായ ബിരുദധാരികളായിരിക്കണമെന്ന് ജോവാൻ സ്ക്കീബിളിനു നിർബന്ധമുണ്ടായിരുന്നു. അതുകൊണ്ട് ഒരു വക്കീലിനെയും ഭാര്യയെയും ഡോക്ടർ കണ്ടെത്തി. പക്ഷേ അവർക്ക് ഒരു പെൺകുഞ്ഞിനെയായിരുന്നു മോഹം. ജോവാൻ ആൺകുഞ്ഞിനാണ് ജന്മം നൽകിയതെന്നറിഞ്ഞപ്പോൾ അഭിഭാഷക ദമ്പതികൾ പിന്മാറി. അങ്ങനെയാണ് സാധാരണക്കാരിയായ, അക്കൗണ്ടിംഗ് ജോലി ചെയ്യുന്ന ക്ലാരയും ഹൈസ്ക്കൂൾ പഠനം പൂർത്തിയാക്കാത്ത മെക്കാനിക്ക് പോളും ആ കുഞ്ഞിനെ വളർത്താനെത്തുന്നത്.

സാമാന്യ വിദ്യാഭ്യാസം പോലുമില്ലാത്തവരുടെ കൈകളിലാണ് തന്റെ കുഞ്ഞിനെ ഏൽപ്പിക്കുന്നതെന്നറിഞ്ഞ ജോവാൻ ദത്തെടുക്കൽ രേഖകളിൽ ഒപ്പിടാൻ വിസമ്മതിച്ചു. രേഖകളിൽ ഒപ്പിടാൻ ജോവാൻ മടിച്ചതിന് മറ്റൊരു കാരണം കൂടിയുണ്ടായിരുന്നു. മരണക്കിടക്കിയിലായിരുന്ന തന്റെ പിതാവിന്റെ കാലം കഴിഞ്ഞാൽ ഉടനെ അബ്ദുൽഫത്തായെ വിവാഹം കഴിക്കാമെന്നും അതിനുശേഷം കുടുംബാംഗങ്ങളുടെ സമ്മതം വാങ്ങി മകനെ തിരിച്ചെടുക്കാമെന്നും ആ അമ്മ കണക്കുകൂട്ടി.

## പ്രതീക്ഷകൾ തെറ്റി

കുട്ടികളുടെ കോളേജ് പഠനത്തിനു വരുന്ന ചെലവിലേക്ക് ഒരു സമ്പാദ്യപദ്ധതിയിൽ ചേരാമെന്ന് പോൾ-ക്ലാര ദമ്പതികൾ രേഖാമൂലം സമ്മതിച്ചപ്പോൾ ജോവാന് വഴങ്ങാതെ മാർഗ്ഗമില്ലായിരുന്നു.

പോൾ ജോബ്സും ക്ലാരഹാഗോപ്യനും തങ്ങൾക്കു ലഭിച്ച കുഞ്ഞിന് സ്റ്റീവൻ പോൾ ജോബ്സ് എന്നു പേരിട്ടു. അവർ അവന്റെ വളർത്തച്ഛനും വളർത്തമ്മയുമായി.

ദത്തെടുക്കൽ നടപടികൾ കഴിഞ്ഞശേഷം 1955 ആഗസ്റ്റിൽ ജോവാന്റെ പിതാവ് ആർതർ സ്ക്കീബിൾ അന്തരിച്ചു. (തുടരും)



ബാറ്റൺ ബോസ്
നോവലിസ്റ്റ്, തിരക്കഥാകൃത്ത്,
ചാനൽ പ്രോഗ്രാം ഡയറക്ടർ

# യോഗ സാധാരണ ജീവിതത്തിൽ

## വ്യായാമാസനങ്ങൾ

വ്യായാമാസനങ്ങൾ ചെയ്യുന്നതിനു മുന്നോടിയായി ലഘു ആസനങ്ങൾ ചെയ്ത് സന്ധിബന്ധങ്ങൾക്ക് അയവു വരുത്തണമെന്ന് പ്രത്യേകം ഓർമിപ്പിക്കുന്നു. അതുപോലെതന്നെ ആസനങ്ങൾ ചെയ്യുന്ന സമയത്ത് ക്ഷീണമോ, കിതപ്പോ, അനുഭവപ്പെട്ടാൽ ഉടൻ തന്നെ ശവാസനത്തിൽ കിടന്ന് വിശ്രമിക്കേണ്ടതാണ്. യാതൊരു കാരണവശാലും ധൃതിപിടിച്ച് ആസനങ്ങൾ അനുഷ്ഠിക്കരുത്. യോഗാസനങ്ങൾ ചെയ്യേണ്ടതു പോലെ ചെയ്താൽ വിജയം ഉറപ്പ്.

## വിപരീതകരണിമുദ്ര

നീണ്ടുനിവർന്നു മലർന്നു കിടക്കുക. കൈകൾ രണ്ടും ശരീരത്തിനു ഇരുവശത്തായും കമഴ്ത്തിവെക്കുക. ശ്വാസം എടുത്തതിനു ശേഷം കാൽമുട്ടുകൾ ചേർത്ത് മടക്കി ഒരു ചെറിയ കുതിപ്പോടെ അരക്കെട്ടിനെ മേൽപ്പോട്ട് ഉയർത്തുക ഇരുകൈകളും കൊണ്ട് അരക്കെട്ടിനെ താങ്ങിനിർത്തുക. ഈ സമയം താടി കണ്ഠകുഴിയിൽ അമർന്നിരിക്കണം. സാധാരണ ശ്വാസോച്ഛ്വാസം ഏകദേശം മൂന്ന് മിനിട്ട് ഈ നിലയിൽ തുടരുക. അതിനു ശേഷം കാൽമുട്ടുകൾ മടക്കി ശ്രദ്ധയോടെ അരക്കെട്ട് കൈകളുടെ സഹായത്തോടെ താഴ്ത്തി വെച്ച് കുറച്ച് സമയം ശവാസനത്തിൽ കിടക്കുക.




### പ്രയോജനം

ആന്തരിക അവയവങ്ങൾക്ക് ആരോഗ്യം നൽകുന്നു. ശ്വാസകോശ സംബന്ധമായ അസുഖങ്ങൾക്ക് ആശ്വാസം നൽകുന്നു. അതുപോലെ നാഡീ പ്രവർത്തനങ്ങളെ ത്വരിതപ്പെടുത്തുന്നു.

## സർവാംഗാസനം

കട്ടിയുള്ള ഒരു വിരിപ്പിൽ നീണ്ടു നിവർന്നു മലർന്നു കിടക്കുക. ശ്വാസം പൂർണ്ണമായും പുറത്തേക്ക് വിടുക. അതിനുശേഷം ശ്വാസം എടുത്തു കൊണ്ട് കാൽമുട്ടുകൾ വളയാതെ കാലുകൾ രണ്ടും മുകളിലേക്ക് ഉയർത്തുക. ഇതോടൊപ്പം അരക്കെട്ട്, ഉടൽ എന്നീ ഭാഗങ്ങളും ഉയരണം. അതായത് ചുമരിലും കഴുത്തിലുമായി ശരീരത്തെ ബാലൻസ് ചെയ്യുന്ന നിലയിലേക്ക് വരിക. കൈമുട്ടുകൾ നിലത്ത് ഊന്നി കൈകൾ അതാതു വശത്തെ എളിയിൽ ഒരു താങ്ങായി കൊടുക്കുക. സർവാംഗാസനം അതിന്റെ ശക്തിയായ നിലയിൽ ആകുമ്പോൾ താടി നെഞ്ചിനോട് ചേർന്നിരിക്കും. ഇപ്പോൾ സർവാംഗാസനം പൂർത്തിയായി. സാധാരണ ശ്വാസഗതി. സർവാംഗാസനത്തിൽ നിൽക്കുമ്പോൾ ദൃഷ്ടി കഴിവതും കാലിന്റെ തള്ളവിരലിൽ ആയിരിക്കുവാൻ ശ്രദ്ധിക്കുക. ഏകാഗ്രതയ്ക്ക് വേണ്ടിയാണ് ഇങ്ങനെ ചെയ്യുന്നത്. ഏകദേശം അഞ്ച് മിനിറ്റിൽ കുടുതൽ ഈ നിലയിൽ നിൽക്കേണ്ട കാര്യമില്ല. ഇതിനുശേഷം കാൽ മുട്ടുകൾ വളക്കാതെ കാലുകൾ താഴ്ത്തി കുറച്ചു സമയം ശവാസനത്തിൽ വിശ്രമിക്കുക.



### പ്രയോജനം

ശരീരത്തിന്റെ അകത്തും പുറത്തുമുള്ള സകല അവയവങ്ങൾക്കും വ്യായാമം സിദ്ധിക്കുന്നു. മുഖത്തെ തേജസ് വർദ്ധിക്കുന്നു. മനസ്സ് ശാന്തമാകുന്നു. കടുത്ത രോഗാവസ്ഥയിലുള്ളവർ ഒരു ആചാര്യന്റെ ശിക്ഷണത്തിൽ മാത്രമേ സർവാംഗാസനം പരിശീലിക്കാവൂ..



**സനിൽ രവീന്ദ്രൻ**

---

## മേക്കപ്പില്ലാതെ സുന്ദരിയാവാൻ

സൗന്ദര്യസംരക്ഷണത്തിനായി ദിവസവും മണിക്കൂറുകളും പണവും ചിലവിടുന്നവരാണ് നമ്മളിൽ പലരും. എന്നാൽ ഈ മേക്കപ്പിന്റെയെല്ലാം അനന്തര ഫലം പലപ്പോഴും വളരെ വലുതാണ്. എന്നാൽ ഇനി മേക്കപ്പ് ഇല്ലാതെ ബ്യൂട്ടി പാർലറിൽ പോയി പണം കളയാതെ നിങ്ങൾക്കും സുന്ദരിയാവാം. അതെങ്ങനെയെന്നതായിരിക്കും എല്ലാവരുടേയും ചിന്ത.

നമ്മുടെ സ്ഥിരം സൗന്ദര്യസംരക്ഷണത്തിൽ അൽപംകൂടി ശ്രദ്ധ നൽകിയാൽ മതി. എങ്ങനെയെന്ന് നോക്കാം.

**നിറം വർദ്ധിപ്പിക്കാൻ**

നിറം വർദ്ധിപ്പിക്കാൻ ക്രീമും ഒന്നും വാരിത്തേക്കേണ്ട. തുളസിയില ഇട്ട് തിളപ്പിച്ച വെള്ളത്തിൽ ആവി പിടിയ്ക്കുക. കൺ പീലി നീളമുള്ളതാക്കാൻ ആവണക്കെണ്ണയിൽ ബദാം എണ്ണ, എള്ളെണ്ണ എന്നിവ മിക്സ് ചെയ്ത് രാത്രി കിടക്കുന്നതിനു മുൻപ് കൺപീലിയിൽ തേച്ച് പിടിപ്പിച്ച് കിടക്കുക.

## വീട്ടിൽ ഒരു ബ്യൂട്ടി പാർലർ

**ചർമ്മം മൃദുലമാകാൻ**

ഹാൻഡ് ക്രീം വിനാഗിരി ചേർത്ത് കൈകളിൽ നല്ലതു പോലെ തേച്ചു പിടിപ്പിക്കാം. ഇത് രണ്ടാഴ്ചയെങ്കിലും ചെയ്ത് നോക്കൂ. ഫലം നിശ്ചയം.

**മുഖത്തെ കറുത്ത പാടുകൾ**

മുഖത്തെ കറുത്ത പാടുകളാണ് മറ്റൊരു പ്രശ്നം. ഇത് ഒഴിവാക്കാൻ ചെറുനാരങ്ങ മുറിച്ച് മുഖത്ത് മസ്സാജ് ചെയ്യുക. പിന്നീട് ചൂടുവെള്ളത്തിൽ മുഖം കഴുകാം.

# ഞാൻ അങ്ങനെയാണ് ഭായ്

നമ്മുടെ മുന്നിൽ കാണുന്ന വസ്തുവിൽ മറ്റൊരാളുടെ ശ്രദ്ധ കേന്ദ്രീകരിക്കാൻ കഴിഞ്ഞാൽ അയാളുടെ ഉള്ളിൽ ഉണ്ടാകുന്ന അറിയാനുള്ള ആഗ്രഹത്തെ സ്വന്തം ആശയവുമായി കൂട്ടിച്ചേർക്കുകയാണ് വേണ്ടത്. അങ്ങനെ സംഭവിച്ചു കഴിഞ്ഞാൽ അയാളെ കൊണ്ട് നമ്മുടെ ഉല്പന്നത്തെക്കുറിച്ച് ചിന്തിപ്പിക്കാൻ പ്രയാസമുണ്ടാകുകയില്ല.

''ഞാൻ അങ്ങനെയാണ് ഭായ്'' – എന്നാണ് പുതിയ തലമുറയുടെ കാഴ്ചപ്പാട്. അതുകൊണ്ടായിരിക്കാം ആധുനിക ജനത വികാരരഹിതമായി ജീവിക്കുന്നുവെന്ന് പറയുന്നത്. ഒന്ന് നന്നായി പ്രേമിക്കാൻ പോലും ഇവർക്കാകുന്നില്ലത്രേ! ജോലി സ്ഥലത്തും കളി സ്ഥലത്തും നാം വികാരരഹിതരായി കാണപ്പെടുന്നു. വികാര തീവ്രതയോടെ നാം സംസാരിക്കുന്നില്ല. ഈ മരവിച്ച വികാരരഹിത സമീപനം ജീവിതത്തോടുള്ള അഭിനിവേശംപോലും കുറയ്ക്കുന്നു. എന്നാൽ കുറച്ചുപേർ അതിതീവ്രതയോടെ ഇതിനെ കാണുന്നുമുണ്ട്.

പാക്കിസ്ഥാനിലെ പട്ടാളമേധാവി ആയിരുന്ന സിയ-ഉൾ-ഹക്കിനെക്കുറിച്ചുള്ള ഒരു വാട്ട്സ് അപ് തമാശയാണ് മനസ്സിൽ വരുന്നത്. പ്രസിഡന്റ് ഒരിക്കൽ ബാർബർഷോപ്പിലിരിക്കുകയായിരുന്നു. കത്രികയും ചീപ്പും കൈയിലെടുത്ത് ബാർബർ രാഷ്ട്രപതിയോട് ചോദിച്ചുവത്രെ– ''സാബ്, താങ്കൾ എന്നാണ് തെരഞ്ഞെടുപ്പ് നടത്താൻ ഉദ്ദേശിക്കുന്നത്''? ചിരിച്ചുകൊണ്ട് സിയ-ഉൾ-ഹക്ക് മറുപടി പറഞ്ഞു. ''നോക്കട്ടെ സമയമാകുമ്പോൾ നടത്താം''. ഒരു മിനിറ്റ് കഴിഞ്ഞ് ബാർബർ ചിരിച്ചു കൊണ്ട് ചോദിച്ചു. ''എന്നാലും എന്ന് തെരഞ്ഞെടുപ്പ് നടത്തണമെന്ന് അങ്ങേക്ക് ഒരു ഏകദേശ രൂപം ഉണ്ടായിരിക്കുമല്ലോ''? അപ്പോൾ പ്രസിഡന്റ് മറുപടി പറഞ്ഞു. ''എന്താ താൻ തെരഞ്ഞെടുപ്പിൽ മത്സരിക്കാൻ ആലോചിക്കുന്നുണ്ടോ?'' അങ്ങനെ, ഇടവിട്ട് ഇടവിട്ട് ബാർബർ തെരഞ്ഞെടുപ്പിനെക്കുറിച്ച് സിയ-ഉൾ-ഹക്കിനോട് ചോദിച്ചു കൊണ്ടിരുന്നു. പത്തു ചോദ്യങ്ങൾ കഴിഞ്ഞപ്പോഴേക്കും ക്ഷമ നശിച്ച പട്ടാളമേധാവി ചോദിച്ചു. ''തനിക്ക് മറ്റൊന്നും ചോദിക്കാനില്ലേ?'' അപ്പോൾ ചെറുചിരിയോടെ ബാർബർ മറുപടി പറഞ്ഞു. ''സാബ് തെരഞ്ഞെടുപ്പിനെക്കുറിച്ച് ചോദിക്കുമ്പോൾ അങ്ങയുടെ മുടി എഴുന്നേറ്റ് നിൽക്കും. അപ്പോൾ മുടിവെട്ടാൻ എനിക്ക് എളുപ്പമുണ്ട്.'' സിയ-ഉൾ-ഹക്കിന്റെ തെരഞ്ഞെടുപ്പിനെക്കുറിച്ചും, ജനാധിപത്യത്തെക്കുറിച്ചും ഉള്ള വൈകാരിക പ്രതികരണം വെളിപ്പെടുത്താനാണ് ഈ കുറിപ്പ് മുകളിൽ കൊടുത്തത്.

ഒരാളുടെ വൈകാരിക പ്രതിബദ്ധത അയാളെ പതറാതെ ലക്ഷ്യത്തിലെത്തിക്കുന്നതിന് സഹായിക്കുന്നു. തൊഴിലിടങ്ങളിലെ ഒരു മാനേജ്മെന്റ് തന്ത്രം കൂടിയാണിത്. ജോലിക്കാരെ തെരഞ്ഞെടുക്കുമ്പോൾ, അവരുടെ ബുദ്ധിവൈഭവത്തേക്കാൾ മുൻഗണന നൽകേണ്ടത് അവരുടെ വൈകാരിക തീവ്രതയ്ക്കാണ് എന്നാണ് കരുതുന്നത്. നിർവികാരമായി ജോലിചെയ്യുന്നതും, അർപ്പണബോധത്തോടെ ജോലിചെയ്യുന്നതും തമ്മിൽ ഏറെ വ്യത്യാസമുണ്ട്. പ്രതിബദ്ധതയുള്ള തൊഴിലാളി ഏതു സ്ഥാപനത്തിനും മുതൽക്കൂട്ടാണ്. പരപ്രേരണയില്ലാതെ ഇക്കൂട്ടർ സ്വയം പ്രചോദിതരായി മുന്നേറുന്നു.

ലോകം വളരെ വേഗത്തിലാണ് മാറിക്കൊണ്ടിരിക്കുന്നത്. സംഭവ ബഹുലമാണ് നാം ജീവിക്കുന്ന ലോകം. അതുകൊണ്ടുതന്നെ ഇത് മനു

ഷ്യനിലുണ്ടാക്കുന്ന പ്രതികരണങ്ങളും വ്യത്യസ്തമത്രെ! ഇവയുടെ അലയൊലികൾ നമ്മുടെ വൈകാരിക മണ്ഡലങ്ങളെ ഇളക്കിമറിക്കും. ചിലപ്പോൾ, ഇവ എല്ലാത്തിനേയും കീഴ്മേൽ മറിക്കുകതന്നെ ചെയ്യും. എന്തായാലും സംഭവരഹിതമായ ഒരു ലോകം നമുക്ക് വിഭാവനം ചെയ്യാൻ കഴിയില്ല. സംഭവങ്ങൾ എങ്ങനെ നമ്മളെ, അല്ലെങ്കിൽ സമൂഹത്തെ സ്വാധീനിക്കുന്നുവെന്നതാണ് ആലോചിക്കേണ്ട വിഷയം. ശരിക്കു പറഞ്ഞാൽ സംഭവങ്ങൾ നമ്മെ എങ്ങനെ സ്വാധീനിക്കാൻ നാം അനുവദിക്കുന്നുവെന്നതാണ് ശരിയായ ചോദ്യം. ഇതിനെയാണ് നാം 'ഇമോഷണൽ ഇന്റലിജൻസ്' എന്ന് വിളിക്കുന്നത്. ഇത്തരം ഒരു വികാര പ്രതിബദ്ധതയുടെ ക്രമീകരണമില്ലാതെ, അല്ലെങ്കിൽ ഇമോഷണൽ ഇന്റലിജൻസിന്റെ അഭാവം പ്രകടിപ്പിക്കുന്ന ധാരാളം ആളുകൾ നമുക്കുചുറ്റുമുണ്ട്. ഇത് അവരുടെ പ്രവർത്തനങ്ങളെയും വ്യക്തിബന്ധങ്ങളെയും സ്വാധീനിക്കുന്നു. ക്രമേണ ഇക്കൂട്ടർ പ്രശ്നങ്ങളിൽ ചെന്ന് വീഴുകയും പരാജിതരായിത്തീരുകയും ചെയ്യുന്നു. ഇവരുടെ ആലോചനക്കുറവുമൂലമുള്ള പ്രതികരണം തനിക്കും മറ്റുള്ളവർക്കും ഉണ്ടാക്കുന്ന പ്രത്യാഘാതങ്ങളെക്കുറിച്ച് ഇവർ ചിന്തിക്കുന്നില്ല. ഇവർ വികാരങ്ങളെ ഉപയോഗപ്പെടുത്തുകയല്ല, വികാരങ്ങളുടെ അടിമയാകുകയാണ് ചെയ്യുന്നത്.

വൈകാരിക പ്രതിബദ്ധത നിങ്ങളെ സ്വയം പ്രചോദിതരാക്കും. എന്നാൽ വൈകാരിക പ്രതിബദ്ധതയുടെ അഭാവം നിങ്ങളുടെ ജോലിയിലുള്ള താൽപര്യവും സന്തോഷവും ഇല്ലാതാക്കും. വൈകാരികചേതനകളുംപെരുമാറ്റപ്രവണതകളും പലരിലും വ്യത്യസ്തമായിരിക്കും എന്നതാണ് ഇതിന് കാരണം. വ്യക്തികളുടെ ധീരത, സാമൂഹ്യബോധം, ശുഭാപ്തി വിശ്വാസം തുടങ്ങിയവയുടെ ഏറ്റക്കുറച്ചിലുകളാണ് വൈകാരിക പ്രതിബദ്ധതയെ വിപരീതമായി ബാധിക്കുന്ന ഘടകങ്ങൾ.

ഒരു സംഭവംതന്നെ, വ്യത്യസ്ത വ്യക്തികളിൽ വ്യത്യസ്തരീതികളിൽ സ്വാധീനിക്കുന്നതിനെക്കുറിച്ച് ഒരു കഥയുണ്ട്. ഒരു ഫാക്ടറിയിൽ കൈസൺ സംവിധാനം സംഘടിപ്പിക്കുന്നതിനുവേണ്ടി നടന്ന ഒരു ചർച്ചയായിരുന്നു വേദി. ഫാക്ടറിയിൽ തൊഴിലാളികളും യൂണിയനുകളും സൂപ്പർവൈസേഴ്സും മാനേജ്മെന്റും തമ്മിലുള്ള ചില പ്രശ്നങ്ങളൊക്കെ ഉണ്ടാകാറുണ്ട്. ചില രാഷ്ട്രീയ സംഭവങ്ങളും ഫാക്ടറിയെ ബാധിക്കാറുണ്ട്. ഇത് തങ്ങളെ തളർത്തുന്നതായി ഒരു തൊഴിലാളി പറഞ്ഞു. ഒരേ സംഭവത്തോട് പലരും പലതരത്തിൽ പ്രതികരിക്കുന്നത് എന്തുകൊണ്ടാണ് എന്നാണ് തൊഴിലാളിയുടെ സംശയം.

ഈ സാഹചര്യത്തിന്റെ പ്രയോഗിക സമീപനം എങ്ങനെ ആയിരിക്കണമെന്ന് കാണിച്ചുതരാനാണ് ട്രെയിനർ അടുത്ത സെക്ഷനിൽ ശ്രമിച്ചത്. ഇതിനായി ശർക്കര, ഉരുളക്കിഴങ്ങ്, കോഴിമുട്ട എന്നിവ കൊണ്ടുവരാൻ പറഞ്ഞു. എന്നിട്ട് മൂന്നു പാത്രങ്ങളിലായി വെള്ളം തിളപ്പിച്ചു. ഒന്നാമത്തെ പാത്രത്തിലേക്ക് മുട്ടയും രണ്ടാമത്തേതിലേക്ക് ഉരുളക്കിഴങ്ങും മൂന്നാമത്തേതിലേക്ക് ശർക്കരയും ഇട്ടു. പത്ത് മിനിട്ട് വെള്ളം തിളയ്ക്കാനനുവദിച്ചു. അതു കഴിഞ്ഞ് സംശയം ചോദിച്ച തൊഴിലാളിയോട് ഇവയെടുത്ത് പരിശോധിക്കാൻ പറഞ്ഞു. ഒന്നാമത്തെ പാത്രത്തിലെ കോഴിമുട്ടയുടെ അകത്തെ ദ്രവ്യവും ഉണ്ണിയും കട്ടയായി. രണ്ടാമത്തെ പാത്രത്തിലിട്ട കട്ടിയായ ഉരുളക്കിഴങ്ങ് വെന്ത് മൃദുവായി. മൂന്നാമത്തെ പാത്രത്തിലെ ശർക്കരയാകട്ടെ വെള്ളത്തിൽ ലയിച്ചു പോയി. ഇത് കാണിച്ച് ട്രെയിനർ പറഞ്ഞു. ഒരേ പ്രശ്നത്തോട് പലരും പല രീതിയിലാണ് പ്രതികരിക്കുക. ഓരോ വ്യക്തിയുടെയും ഉള്ളിൽ എന്താണോ, അതിനനുസരിച്ചായിരിക്കും അതിന്റെ മാറ്റം.

ഇമോഷണൽ ഇന്റലിജൻസിന്റെ പല പ്രധാന ഘടകങ്ങളും നമുക്ക് ജന്മവാസനയായാണ് ലഭിക്കുന്നത്. ഇതോടൊപ്പം നമ്മുടെ ജീവിത സാഹചര്യങ്ങളും നമ്മളെ കാര്യമായി സ്വാധീനിക്കുന്നുണ്ട്. മറ്റുള്ളവരുടെ അനുഭവങ്ങളും അതിന്റെ ഫലമായി നാം എടുക്കുന്ന തീരുമാനങ്ങളും ഇമോഷണൽ ഇന്റലിജൻസിന്റെ രൂപീകരണത്തിനും വളർച്ചയ്ക്കും വളം നൽകും. വിജയം നേടുന്നവരിൽ പലരും ഭാവിനേട്ടങ്ങളെക്കുറിച്ച് വലിയ ധാരണകൾ പുലർത്തുന്നവരല്ല. എന്നാൽ വർത്തമാനകാലങ്ങളിലെ പ്രശ്നങ്ങളിൽ സജീവമായി ഇടപെടുന്നവരാണ്. ഇത്തരക്കാർ ഇപ്പോഴത്തെ പ്രശ്നങ്ങളെ ശ്രദ്ധയോടെ കൈകാര്യം ചെയ്യുന്നു. ഇത് അവർക്ക് ഭാവിയിൽ വലിയ നേട്ടങ്ങൾക്ക് കാരണമാകുകയും ചെയ്യുന്നു.

ഡാനിയേൽ ഗോൾമാന്റെ പഠന പ്രകാരം സ്ത്രീകൾക്കാണ് പുരുഷന്മാരേക്കാൾ വികാരങ്ങളെപ്പറ്റി കൂടുതൽ അവബോധമുള്ളത്. അവർ നല്ല വ്യക്തിബന്ധം സൂക്ഷിക്കുകയും കൂടുതൽ തന്മയത്വത്തോടെ പെരുമാറുകയും ചെയ്യുന്നു. പുരുഷന്മാർ സ്ത്രീകളേക്കാൾ ആത്മവിശ്വാസം ഉള്ളവരും ശുഭാപ്തി വിശ്വാസം ഉള്ളവരും ആണെന്നാണ് ഗോൾമാൻ പറയുന്നത്. മറ്റുള്ളവരുടെ ശരീരഭാഷ മനസ്സിലാക്കുന്നതിൽ സ്ത്രീകൾക്ക് പുരുഷന്മാരേക്കാൾ ശേഷിയുണ്ട്. കുട്ടികളുമായുള്ള നിരന്തര സമ്പർക്കമാണ് ഇതിന് അവരെ പ്രാപ്തരാക്കുന്നതത്രേ! പ്രായം കൂടുംതോറും വികാരങ്ങളെ നിയന്ത്രിക്കാൻ മനുഷ്യൻ പ്രാപ്തരാകുന്നുവെന്നും മറ്റൊരു പഠനം പറയുന്നു.

ചിന്തിക്കുന്ന മസ്തിഷ്ക്കത്തേക്കാൾ കൂടുതൽ വേഗത്തിൽ വൈകാരിക മസ്തിഷ്ക്കം പ്രതികരിക്കും. ഇതുകൊണ്ടാണ് ചിലർ ചില സംഭവങ്ങളിൽ ബോധരഹിതരോ ഭയചകിതരോ ആകുന്നത്. ചിലർ പകച്ചു പോകുന്നതിനും, ചിലർ നിസ്സംഗരാകുന്നതിനും ആധാരം അവ നമ്മുടെ ചിന്തിക്കുന്ന മസ്തിഷ്ക്കത്തിന്റെ പ്രവർത്തനത്തേക്കാൾ വേഗത്തിൽ വൈകാരിക മസ്തിഷ്ക്കം പ്രവർത്തിക്കുന്നതുകൊണ്ടാണ്. ഇതൊക്കെതന്നെയാണെങ്കിലും നല്ലൊരു ശതമാനം ആളുകളും നിസ്സംഗരോ നിഷ്ക്രിയരോ ആയി നിൽക്കുന്നതാണ് നാം ഇന്ന് കാണുന്നത്. ഓരോ റോഡപകടവും ഇതുതന്നെയാണ് നമ്മോട് പറയുന്നത്. വൈകാരിക പ്രതിബദ്ധത ഈ കാലഘട്ടത്തിന്റെ ആവശ്യമാണ്.



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com





# നിയമ ബോധനം

ദൈനംദിന ജീവിതത്തിൽ ഏവരും അവശ്യം അറിഞ്ഞിരിക്കേണ്ട ചില നിയമങ്ങളെ പ്രതിപാദിക്കുന്ന ഒരു പംക്തിയാണ് നിയമ ബോധനം. എന്താണ് നിയമം, ആർക്കാണ് അത് ആവശ്യമായി വരുന്നത്, എങ്ങനെയാണ് നിയമം പാലിക്കപ്പെടേണ്ടത് തുടങ്ങി നിരവധി മാനങ്ങളിലൂടെ നിയമത്തിന്റെ സാദ്ധ്യതകളെ പ്രശസ്ത അഡ്വക്കേറ്റ് സിന്ധു ഗോപാലകൃഷ്ണൻ പരിചയപ്പെടുത്തുന്നു.

## ലൈംഗികപീഡനം സംബന്ധിച്ച പരാതി

ഇരുകക്ഷികളും ജീവനക്കാരാണെങ്കിൽ, അന്വേഷണ വിചാരണയിൽ, കക്ഷികൾക്ക് പറയാനുള്ളത് കേൾക്കാൻ ഒരവസരം നൽകേണ്ടതും, കമ്മിറ്റി മുമ്പാകെ അവർക്ക് എതിരായ കണ്ടെത്തലിന് എതിരായി അവരുടെ ഭാഗം പറയാൻ അനുവദിക്കേണ്ടതുമാണ്

എതിർകക്ഷിയോട് സങ്കടക്കാരിയായ സ്ത്രീക്ക്, ഇന്റേണൽ കമ്മറ്റിക്കോ, ലോക്കൽ കമ്മറ്റിക്കോ യുക്തമെന്നു തോന്നുന്ന തുക നൽകുന്നതിന് ഉത്തരവാകുന്നതാണ്. അങ്ങനെ തീരുമാനിക്കുന്നതിലേക്കായി താഴെ പറയുന്ന കാര്യങ്ങൾ കൂടി പരിഗണിക്കേണ്ടതാണ്.

1. സങ്കടക്കാരിയായ സ്ത്രീക്ക് സംഭവിച്ച മാനസികാഘാതം, വേദന, വൈഷമ്യം, വൈകാരിക പിരിമുറുക്കം

2 ലൈംഗിക പീഡനത്തെത്തുടർന്ന് തൊഴിൽ അവസരത്തിലുണ്ടായ നഷ്ടം

3 കുറ്റകൃത്യത്തിനിരയായ സ്ത്രീക്ക് ശാരീരികമോ മാനസികമോ ആയ ചികിത്സക്ക് വേണ്ടി വന്ന ചികിത്സ ചിലവ്

4 എതിർ കക്ഷിയുടെ വരുമാനവും സാമ്പത്തിക സ്ഥിതിയും

5 അങ്ങനെയുള്ള തുക ഒരുമിച്ചോ ഗഡുക്കളോ ആയി നൽകുന്നതിനുള്ള സാധ്യത.

**അന്വേഷണ വിചാരണ [Domestic enquiry]**

1. അന്വേഷണ വിചാരണ പരിഗണനയിലിരിക്കെതന്നെ സങ്കടക്കാരിയായ സ്ത്രീയുടെ രേഖാമൂലമുള്ള അപേക്ഷയിൽ, അതാതു സംഗതികളിൽ ഇന്റേണൽ കമ്മറ്റിക്കോ, ലോക്കൽ കമ്മറ്റിക്കോ തൊഴിൽദായകനോട്

2. സങ്കടക്കാരിയായ സ്ത്രീയെയോ എതിർകക്ഷിയെയോ മറ്റേതെങ്കിലും തൊഴിൽ സ്ഥലത്തേക്ക് സ്ഥലം മാറ്റുന്നതിനോ അല്ലെങ്കിൽ

3 മൂന്നുമാസം വരെയുള്ള കാലത്തേക്ക് സങ്കടക്കാരിയായ സ്ത്രീക്ക് അവധി അനുവദിക്കുന്നതിനോ അല്ലെങ്കിൽ

4. നിർണയിക്കപ്പെടാവുന്ന മറ്റേതെങ്കിലും നിവൃത്തികൾ സങ്കടക്കാരിയായ സ്ത്രീക്ക് നൽകാവുന്നതാണ്.

ഇങ്ങനെ നൽകുന്ന അവധി സങ്കടക്കാരിയായ സ്ത്രീക്ക് നൽകുന്ന മറ്റു വിധത്തിലുള്ള അവർക്ക് അവകാശപ്പെട്ട അവധിക്ക് പുറമെയുള്ളതാണ്. അങ്ങനെയുള്ള ഈ തുക എതിർ കക്ഷിയുടെ വേതനത്തിൽ നിന്ന് കുറക്കുകയോ; അങ്ങനെ ചെയ്യുന്നതിന് ശുപാർശ ചെയ്യുകയും ചെയ്യാവുന്നതാണ്. ടി തുക നൽകുന്നതിന് എതിർ കക്ഷി വീഴ്ച്ച വരുത്തുന്ന പക്ഷം അതതു സംഗതികളിൽ ഇന്റേണൽ കമ്മറ്റിക്കോ ലോക്കൽ കമ്മറ്റിക്കോ അങ്ങനെയുള്ള തുക ഭൂനികുതി കുടിശ്ശിക ഈടാക്കുന്നതുപോലെ ഈടാക്കുന്നതിനു ബന്ധപ്പെട്ട ജില്ലാ ഓഫിസറോട് ആവശ്യപ്പെട്ടു കൊണ്ട് ആ ഉത്തരവ് അയച്ചു കൊടുക്കാവുന്നതാണ്. ശുപാർശ ലഭിച്ച് 60 ദിവസത്തിനുള്ളിൽ തൊഴിൽദായകനോ ജില്ലാ ഓഫിസറോ ആ ശുപാർശയിന്മേൽ നടപടി എടുക്കേണ്ടതാണ്.

ഈ ആക്ടിൻ കീഴിലോ ഇതിൻ കീഴിൽ ഉണ്ടാക്കിയിട്ടുള്ള ചട്ടങ്ങൾ പ്രകാരമോ ശിക്ഷാർഹമായ ഒരു കുറ്റം സങ്കടക്കാരിയായ സ്ത്രീയോ അല്ലെങ്കിൽ ഇതിലേക്കായി ഇന്റേണൽ കമ്മറ്റിയോ ലോക്കൽ കമ്മറ്റിയോ അധികാരപ്പെടുത്തിയ വ്യക്തിയോ നൽകുന്ന പരാതിയിന്മേലല്ലാതെ നടപടിയെടുക്കാൻ പാടുള്ളതല്ല.



**അഡ്വ. സിന്ധു ഗോപാലകൃഷ്ണൻ**

## പുസ്തക പരിചയം

# Breaking Out And Making Big

- by Rudrajeet Desai




ഐകഫേ ഇന്നൊവേഷൻസിന്റെ സഹസ്ഥാപകനും സി.ഇ.ഒയുമായ രുദ്രജിത്ത് ദേശായിയുടെ രചനയാണ് ബ്രേക്കിംങ്ങ് ഔട്ട് ആന്റ് മെക്കിംങ്ങ് ബിഗ് എന്ന ഈ പുസ്തകം. സംരംഭകത്വത്തെ മറ്റാരെങ്കിലും പഠിപ്പിക്കാനോ പഠിക്കാനോ കഴിയില്ല. സംരംഭകത്വത്തിന്റെ സാരാംശം ഒരു വ്യക്തിയെ ഗ്രാഫിൽനിന്ന് തുടങ്ങുന്നതിനും സ്വന്തം തത്ത്വചിന്തയിലും പ്രത്യയശാസ്ത്രത്തിലൂടെയും പ്രവർത്തിപ്പിക്കേണ്ടതുണ്ട്. എന്നാൽ, മറ്റുള്ളവരിൽ നിന്ന് പ്രചോദനം ഉൾക്കൊള്ളാനും സ്വന്തം തീരുമാനങ്ങൾ എടുക്കാനും സ്വന്തം തത്ത്വചിന്ത സൃഷ്ടിക്കാനും കഴിയും. 'ബ്രേക്കിങ്ങ് ഔട്ട് ആൻഡ് മേക്കിംങ്ങ് ബിഗ്' എന്നത് വിജയത്തിലേക്കുള്ള നിങ്ങളുടെ പാത പിന്തുടരാൻ നിങ്ങളെ സഹായിക്കുന്നു. 'ഐകഫേ' മാനേജർ അവരുടെ ബിസിനസ്സുകളെക്കുറിച്ചും മറ്റ് ബിസിനസ്സ് ഉത്പന്നങ്ങളെക്കുറിച്ചും ഈ ബുക്കിൽ പ്രതിപാദിക്കുന്നുണ്ട്.

ഒരു ബിസിനസ്സ് ആരംഭിക്കുന്നത് ആവേശകരമാണ്, പക്ഷെ മനസ്സിൽ ഒരു നൂറു ചോദ്യങ്ങൾ ഉയരുന്നു: എവിടെ തുടങ്ങണം? ശരിയായ നിക്ഷേപകനെ എങ്ങനെ തിരഞ്ഞെടുക്കും? സി.ഇ.ഒ. എന്ന നിലയിൽ എന്റെ കടമകൾ എന്തൊക്കെയാണ്? ഏറ്റവും പ്രധാനമായി, അതിനായി ഇന്ന് ഞാൻ എന്തു ചെയ്യണം, ഒരു ബിസിനസ്സ് ആരംഭിക്കാൻ ആഗ്രഹിക്കുന്ന ആർക്കും ഒരു ഗൈഡായി ഒപ്പം കൂട്ടാവുന്നതാണ് ബ്രേക്കിംങ് ഔട്ട് ആന്റ് മേക്കിംഗ് ബിഗ്.

നിങ്ങളുടെ ഉള്ളിലെ entrepreneur നെ എങ്ങനെയാണ് വിലയിരുത്തേണ്ടതെന്നതിനെക്കുറിച്ചുള്ള അറിവുകൾ ഈ പുസ്തകത്തിലൂടെ അദ്ദേഹം നൽകുന്നു, ഒരു നിക്ഷേപകന് അനുയോജ്യമായ പിച്ച് ഉണ്ടാക്കുക, ഒരു ബിസിനസ്സ് പ്ലാൻ എങ്ങനെ സൃഷ്ടിക്കാം, ടീമുകൾ നിർമ്മിക്കുന്നത് എങ്ങനെ, ഒരു 'happy people company' സൃഷ്ടിക്കാൻ എന്തെല്ലാം പ്ലാനിംങ്ങ് വേണം തുടങ്ങി ഒട്ടനവധി ചോദ്യങ്ങളുടെ ഉത്തരങ്ങളാണ് ഈ പുസ്തകത്തിലൂടെ അദ്ദേഹം നിങ്ങൾക്ക് നൽകുന്നത്. ആമസോണിൽ ഈ പുസ്തകം ലഭ്യമാണ്.

Classroom




അഡ്വർട്ടൈസിംഗ്, മാർക്കറ്റിംഗ് മേഖലകളിലേക്ക് കടന്നുവരുന്ന നവാഗതർക്കും വിദ്യാർത്ഥികൾക്കും പ്രയോജനപ്പെടുത്താവുന്ന ഒരു പംക്തി. ഓരോ ലക്കവും സൂക്ഷിച്ച് വയ്ക്കുന്നവർക്ക് ഭാവിയിൽ ടെക്സ്റ്റ്ബുക്കായി ഉപകരിക്കും.

# വിപണി, വിപണനം, പരസ്യം

വിപണനത്തിന്റെ മുഖ്യഘടകങ്ങൾ, വിതരണം, പ്രചാരണം, വിൽപ്പന, ആവശ്യമായ സാമ്പത്തിക ക്രമീകരണങ്ങൾ, റിസ്ക്കുകളിൽ നിന്നുള്ള സംരക്ഷണം, വിപണിയെക്കുറിച്ചുള്ള വിവരങ്ങളുടെ സംഘാടനം എന്നിവയാണ്. മത്സരാധിഷ്ഠിതമായ ഒരു വിപണിയിൽ, ഈ ഘടകങ്ങളെല്ലാം ചേർന്നുള്ള പ്രവർത്തനത്തെയാണ് മാർക്കറ്റിംഗ് എന്നു വിളിക്കുന്നത്.

പരസ്യകലയ്ക്ക് അഭേദ്യ ബന്ധമുള്ള രണ്ട് മേഖലകളാണ് വിപണിയും വാണിജ്യശാസ്ത്രവും. കമ്പോളത്തിന്റെ ഗതിവിഗതിക്കനുസരിച്ച്, മാറി വരുന്ന വിപണന തന്ത്രങ്ങൾക്കനുസൃതമായി, പരസ്യകലയിലും മാറ്റങ്ങൾ വന്നേ മതിയാവൂ. എന്നു മാത്രമല്ല വിപണിയുടെ മാനേജ്മെന്റ് സിദ്ധാന്തങ്ങളും വാണിജ്യശാസ്ത്രത്തിന്റെ വീക്ഷണങ്ങളും സാമാന്യമായും അറിഞ്ഞിരിക്കുന്നത് ഫലപ്രദമായ പരസ്യങ്ങൾ രൂപകൽപ്പന ചെയ്യുന്നതിന് ഏറെ സഹായകമാവുകയും ചെയ്യും.

അമേരിക്കൻ മാർക്കറ്റിംഗ് അസോസിയേഷൻ, മാർക്കറ്റിംഗിന് നൽകുന്ന നിർവചനം ഇങ്ങനെയാണ് ഉത്പന്നങ്ങളുടെയോ സേവനങ്ങളുടെയോ സുഗമമായ പ്രവാഹം ഉറപ്പാക്കുന്ന ബിസിനസ് പ്രവർത്തനങ്ങളാണ് മാർക്കറ്റിംഗ്. എന്നാൽ ഈ ഭൗതികമായ പ്രവർത്തനങ്ങൾ- നിർമ്മാണ ശാലകളിൽ നിന്നും വിൽപ്പനശാലകളിലേയ്ക്കുള്ള ഉത്പന്നങ്ങളുടെ നീക്കം- മാത്രമല്ല മാർക്കറ്റിംഗ്. ഇനം തിരിച്ച് പറഞ്ഞാൽ വിപണനത്തിന്റെ മുഖ്യഘടകങ്ങൾ, വിതരണം, പ്രചാരണം, വിൽപ്പന, ആവശ്യമായ സാമ്പത്തിക ക്രമീകരണങ്ങൾ, റിസ്ക്കുകളിൽ നിന്നുള്ള സംരക്ഷണം, വിപണിയെക്കുറിച്ചുള്ള വിവരങ്ങളുടെ സംഘാടനം എന്നിവയാണ്. മത്സരാധിഷ്ഠിതമായ ഒരു വിപണിയിൽ, ഈ ഘടകങ്ങളെല്ലാം ചേർന്നുള്ള പ്രവർത്തനത്തെയാണ് മാർക്കറ്റിംഗ് എന്നു വിളിക്കുന്നത്.

വില്യം സ്റ്റാന്റിയോൺ ജെ. അദ്ദേഹത്തിന്റെ ഫണ്ടമെന്റ്സ് ഓഫ് മാർക്കറ്റിംഗ് എന്ന ഗ്രന്ഥത്തിൽ നൽകുന്ന നിർവചനം കുറേകൂടി സമകാലികമാണെന്നു പറയാം. മാർക്കറ്റിംഗ് എന്നു പറയുന്നത് പരസ്പരപൂരകമായ ബിസിനസ് പ്രവർത്തനങ്ങളുടെ ആകെ തുകയാണ്. ഇതിലൂടെ നിർവഹിക്കപ്പെടുന്നത്, സമകാലികമായ ഉപഭോക്താക്കളുടെ ആവശ്യങ്ങളും താൽപര്യങ്ങളും പൂർത്തീകരിക്കുന്ന ഉത്പന്നങ്ങളുടേയും സേവനങ്ങളുടേയും പ്രചാരണത്തിനും വിതരണത്തിനുമുള്ള പ്രവർത്തികളുടെ പ്ലാനും വിലയും രൂപകൽപ്പന ചെയ്യുക എന്നതാണ്.

ആധുനിക വിപണന സിദ്ധാന്തങ്ങൾ വിപണനത്തിന്റെയും പരസ്യത്തിന്റെയും അടിസ്ഥാനതത്ത്വങ്ങൾ മനസ്സിലാക്കുവാൻ സഹായിക്കുന്ന ചില സിദ്ധാന്തങ്ങൾക്ക് പ്രാമുഖ്യം നൽകുന്നുണ്ട്. അവയിൽ ചിലത് നമുക്കൊന്ന് പരിചയപ്പെടാം.

**ഒന്ന് – ഉപഭോക്തൃ കേന്ദ്രീകൃതം**

വിപണനത്തിന്റെ പ്ലാനിങ്ങുകളെല്ലാം, ഉപഭോക്താവിനെ കേന്ദ്രീകരിച്ചുള്ളതാണ്. അതുകൊണ്ട് ഉപഭോക്താവിനെ അടുത്തറിയുക എന്നതാണ് ആദ്യത്തെ പടി. വിപണന സംഘാടനത്തിന്റെ എല്ലാ ഘടകങ്ങളും ഉപഭോക്താവിന്റെ താൽപര്യങ്ങൾക്കാണ് പ്രാമുഖ്യം കൊടുക്കുന്നത്. ഉപഭോക്താവിനെ ഒരു ഉത്പന്നം വാങ്ങുവാൻ എപ്രകാരം പ്രേരിപ്പിക്കുവാൻ കഴിയും എന്നതാണ് നോക്കുന്നത്. സേവന മേഖലയിലും ഇതുതന്നെയാണ് പ്രാമുഖ്യം നേടുന്നത്. ഉപഭോക്താവിനെ തൃപ്തിപ്പെടുത്തുന്ന മികവുറ്റ ഉത്പന്നങ്ങൾ നിർമ്മിക്കുക, ഫലവത്തായ രീതിയിൽ അവ വിതരണം ചെയ്യുക എന്നർത്ഥം.

**രണ്ട് – ചലനാത്മകം**

സാമൂഹികവും സാമ്പത്തികവുമായ മേഖലകളിലെ മാറ്റങ്ങളൊക്കെ പ്രതിഫലിക്കുന്ന ചലനാത്മകമായ ഒന്നാണ് വിപണനം. ഒരു സ്ഥാപനം പ്രവർത്തിക്കുന്നത് മാറിക്കൊണ്ടിരിക്കുന്ന പരിതസ്ഥിതിയിലാണ്. ഈ മാറ്റങ്ങളോട് സഫലമായി പ്രതികരിക്കുവാൻ കഴിയുന്നത് ചലനാത്മകമായ വിപണന പ്രവർത്തികൾക്കു മാത്രമായിരിക്കും.

**മൂന്ന് – മറ്റ് പ്രവൃത്തികളുമായുള്ള ഇണക്കം**

വിപണനം പലതരം പ്രവർത്തികളുടെ സംഘാതമാണ് എന്നു നാം കണ്ടു. ഇവയെല്ലാം മാർക്കറ്റിംഗ് മാനേജർമാർ കണക്കിലെടുക്കേണ്ടതുണ്ട്. സർക്കാരിന്റെ നയങ്ങൾ, സാമ്പത്തികാവസ്ഥ, ഇവയെല്ലാം വിപണനത്തിന്റെ ചേരുവകൾക്ക് രൂപം കൊടുക്കുമ്പോൾ ശ്രദ്ധിക്കണം. ഇന്ത്യയിൽ പ്രത്യേകിച്ചും ആഗോളവത്ക്കരണ നയങ്ങളുടെ ഭാഗമായി വിദേശവിനിമയ നിയന്ത്രണം, കയറ്റുമതിയും ഇറക്കുമതിയും എന്നിവയിലൊക്കെ, കർശന നിയന്ത്രണങ്ങൾ ഒഴിവാക്കിയിട്ടുണ്ടെങ്കിലും സർക്കാർ നയങ്ങൾ പ്രവൃത്തിപഥത്തിലെത്തുമ്പോൾ ഇന്ത്യ അല്ലേ? തടസ്സങ്ങൾ നാം പ്രതീക്ഷിക്കണം. മാർക്കറ്റിംഗ് മിക്സ് സർക്കാരിന്റെ നിയന്ത്രണ നിബന്ധനകൾക്കു വിധേയമായിരിക്കും എന്നു സാരം. ●



**പ്രൊഫ. ജോസി ജോസഫ്**
മീഡിയ സയൻസിൽ അക്കാദമിക് വിദഗ്ദ്ധൻ

# Classroom




## Various forms of credit given by the commercial banks

(a). Over draft (O/D): This refers to a temporary accommodation extended by a bank to its customers. A customer is allowed to draw money in excess of the balance in his current account with the bank. A limit is imposed for the amount and period for which such accommodation is allowed. The customer has to provide security to cover the loan. The usual terms of such security are merchandise, documents of title to goods, Government securities and fixed assets. Sometimes even without security, overdrafts are allowed and this is known as 'clean overdraft'. But this is very rate. The advantage of overdraft is that as and when the customer is able to pay he can refund the money and that too even in small amounts.

(b). Cash Credits (C/C): It is similar to overdraft but with practically only one difference, cash credits generally allowed against the pledge or hypothecation of commodities (raw materials, finished products etc.) Wherever possible, the pledged article will be under the possession of the bank. When the real possession is not possible constructive possession in undertaken (ie, keeping the goods in the godown of the manufacturer but holding the key of the godown by the banker). In all other aspects the operation of the Cash Credit account is similar to that of overdraft account.

Cash credit is very popular in India and the majority of advances given by banks fall under this category.

(c) Bank loan (Demand Loan-D/L) : A demand loan is an advance for a fixed amount repayable on demand. The Loan amount is credited to the customer's account in full. The loan could be repid in lumpsum or in installments. The loan account is not revolving in nature, this is loan cannot be availed of again from the same account after repaying a part of it.

Loan is sanctioned against such securities that could be pledged. Current assets are not usually acceptable since their values are often fluctuating in nature. Loans may be secured and unsecured the bankers prefer secured loans only (i.e. the loan is covered with security in addition to the personal security of the borrower). When the loans are secured on the strength of inventory, it is referred to as key Loan Under this system the goods pledged will be in the actual or constructive possession of the bank.

Open loan is another system where a letter of hypothecation is taken by the banker and the goods are allowed to remain under the possession of the borrower himself. This given greater flexibility and freedom to the borrower and hence is more popular.

(d).Bills Purchased: When a credit sale is effected the seller will send the documents relating to the goods (Invoice, Receipts from transport agencies like R/R, B/L, etc.) to the bank of the buyer, forwarded through the seller's bank. These bills are of two kinds:

D/P Bills- Documents against payment

D/A Bills- Documents against acceptance

In the first case the banker will give the documents to the buyer only after collecting the value of the bill. The value collected will then be forwarded to seller's bank. Only after getting these documents the buyer could take the delivery of the articles from the transport agency. This method ensures the payment and hence bankers prefer to handle D/P bills even before the amount is actually collected, by discounting it with his banker.

D/A Bills, on the other hand, are not so liquid. The documents will have to be delivered to the buyer as soon as he accepts the bill of exchange drawn by the seller. In such cases there will be delay in obtaining payment and moreover there is a risk involved that the bill at the end might be dishonored.

(e). Bills Discounted: Bill of Exchange (B.E) is a usual

form adopted in obtaining very short period finances. Bill is meant for postponement of payment, Bills being negotiable instruments, it is easy to transfer the ownership by way of endorsements. These bills are called Usance Bills and are usually drawn for 30,60 or 90 days. It is most acceptable to the bankers after the establishment of Bill Market and also due to the facility offered by RBI in rediscounting such bills.

(f). Cheques purchases: Banks purchase cheques drawn by government institutions, local authorities, or any other first class party, they are most safe and normally will not be dishonored. In the normal course, the collection of cheques may be delayed and under such circumstances banks may advance on the strength of these cheques.

(g). Advance against documents of titles to goods. Bills of landing, Railways Receipts, Warehouse Receipts are equally goods securities. Bankers also provide temporary credit on the strength of these securities.

II.Internal Sources

(a). Trade credit: The credit given or enjoyed for trading (buying and selling) activities is termed as Trade Credit. The various forms of trade credit are fundamentally based on the financial capacity of the firm. In fact, trade credit and external sources are closely linked together. For example, when a firm allows trade credit, it will be short of funds which should be made up from outside sources.

Selling goods on credit is common in the business world. Accounts are opened in the name of the customers in the books of the seller for giving credit. Unlike institutional credit, practically no collateral security is offered for this type of credit. It is mainly based on confidence which the character and past records of the buyer have created in the mind of the seller. Thus the bases of credit fall under two categories: Moral Basis and Material Basis. The former refers to character and the latter includes capital and capacity. These are very often referred to as three 'C's in the field of credit. Bankers too observe this principle when lending is made on the basis of personal security.

Trade Credit is, sometimes, described also as open account credit, because goods are sold "on account" of the buyers who enjoy the credit for an usual period of 30 to 90 days. Expressly no interest is charges, but the higher price charged for the goods covers interest on this type of credit. Some firms give a minimum period and interest is charged on outstanding amounts. Trade credits generally take two forms:

(i).Mercantile Credit: Credit allowed by manufacturers or whole salers to retailers when goods are purchase for resale is known as mercantile credit.

On the basis of methods followed, mercantile credit may be 'Cycle billing' or 'Revolving Credit Plan'.

The cycle billing is a regular and continuous method of giving credit to usually customers who purchase very often. As and when (Practically every day articles are purchased, the bills are prepared and sent to the buyer. The buyer, in rotation and in chronological (date wise) order the payments are made within the period of credit allowed.

The Revolving Credit Plan, on the other hand, fixed a maximum amount of credit beyond which the credit facilities are not given. It resembles the cash-credit amount. The customer is permitted to enjoy the credit to the extent he pays and bring down the balance. This gives a definite credit facility to the customer.

(ii). Retail Credit: The credit granted by a retailer to his customer is referred to as Retail Credit. Since the consumers are beneficiaries such credits are also known as consumer credit. This is a permanent feature adopted by retailers to retain their customers. This increases sales but the capital gets tied up. It may increase the goodwill of the firm but at the cost of incurring bad debts. The consumer credit is sometimes extended by wholesalers and even manufacturers. This is necessary in the case of durable goods with high unit value, eg. Car, refrigerator. Under such circumstances the credit is designed in a different form to be known as Instalment Credit and Hire-Purchase Credit.

(b). Instalment System: This is widely used scheme in the retail credit. It is a convenient system for consumers in paying the value of goods. The value of goods together with interest are equated over a certain period and the buyer has to pay a fixed instalment amount. A contract is entered into between buyer and seller and as soon as the first instalment is paid the buyer gets the article. In case of default the seller has to proceed against him through a Court of Law, Normally, this system is applicable only in durable goods. Further- more, the cost of collection of instalments is a heavy burden. The only advantage is that it is capable of increasing the sales.

(c). Hire purchase system: In operation and purpose this system is similar to the instalment system. Here also the physical possession of goods is immediately transferred to the buyer and the payment is made in instalments. But there is a legal different. In case default is made the articles could be reposed by the seller without approaching a Court of law, in such cases the instalments so far made would be treated as 'Hire- Purchase'. In the USA this method is referred to as Instalment Credit.

The dealing under hire-purchase is restricted in India under the Hire- Purchase Act, 1972

(iii). Account Receivable Financing: The result of sale on credit is to create a new form of asset called Account receivables. In financial accounting it is referred to as Sundry Debtors. The debt cannot be collected all of a sudden but is circulating in character. A manufacturer or trader will have a large amount always locked up in the form of account receivables. In emergency situations this also could be pledged and the right of collecting these debts could be transferred to the lender. Bankers also accept such a responsibility but they will not be responsible for any bad debts because of the legal problems involved. It is not a very common method of financing.

In the USA, there are agencies who will take up the responsibility of collecting these funds. This method is known as factoring. They assume the liability of bad debts also. Such agencies sometimes act as financiers too against the security of account receivables.

(iv) Customer Advance: It is denoted sometimes as 'Cash Before Delivery' (CBD). Some traders insist on a part of the value of the articles being paid along with the order. This system, however, depends on the nature and value of the product and hence all traders cannot insist on such a practice It is successful only in case of products which hold a reputation in the market and are almost considered necessaries For example, the petroleum companies insist advance payment before the article is delivered to the retailers. This system is also applicable where goods are made to individual orders. ●




# ക്യാമറ എങ്ങനെ ഉപയോഗിക്കാം

പ്രഫഷണൽ ക്യാമറകളും അവയുടെ വിവിധ ആക്സസറികളും വിദഗ്ദ്ധമായി ഉപയോഗിക്കണമെങ്കിൽ അതിന്റെ പ്രവർത്തനങ്ങളെപ്പറ്റി ശാസ്ത്രീയമായി അറിഞ്ഞിരിക്കേണ്ടത് അനിവാര്യമാണ്. അവയെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്ന ലേഖനപരമ്പര.

### Picture Style Characteristics Auto

സീനിന് അനുയോജ്യമായ കളർ ടോൺ ഓട്ടോമാറ്റിക്കായി അഡ്ജസ്റ്റ് ചെയ്യുന്നു. ആകർഷകമായ നിറങ്ങളോടുകൂടിയ ചിത്രങ്ങൾ ലഭിക്കുന്നു. നീലാകാശം, പച്ചപ്പുകൾ, സൂര്യാസ്തമയം, ഔട്ട്ഡോർ ഫോട്ടോഗ്രാഫി എന്നിവയ്ക്ക് അനുയോജ്യമാണ്.

### Standard

ഷാർപ്പായ ചിത്രങ്ങൾ ഷൂട്ട് ചെയ്യുന്നതിന് സ്റ്റാൻഡേർഡ് മോഡ് തെരഞ്ഞെടുക്കാം. ഇതൊരു ജനറൽ പർപസ് പിക്ചർ സ്റ്റൈൽ ആണ്. സാധാരണ ഷൂട്ടിംഗിന് ഈ മോഡാണ് നല്ലത്.

### Portrait

ആകർഷകമായ സ്കിൻ ടോണുകൾ ലഭിക്കാൻ പോർട്രിയറ്റ് മോഡ് ഉപയോഗിക്കാം. ഈ മോഡിൽ ചിത്രങ്ങൾ സോഫ്റ്റ് ആയിരിക്കും. ക്ലോസപ് ഷോട്ടുകൾക്കും പോർട്രിയറ്റ് മോഡ് അനുയോജ്യമാണ്.

### Landscape

പച്ച, നീല നിറങ്ങളാൽ സമൃദ്ധമായ ലാൻഡ്സ്കേപ്പുകൾ ഷൂട്ട് ചെയ്യുന്നതിന് യോജിച്ചതാണ് ലാൻഡ്സ്കേപ് മോഡ്. ഷൂട്ട് ചെയ്യുന്ന ചിത്രങ്ങൾക്ക് നല്ല വ്യക്തതയും ആകർഷണവുമുണ്ട്.

### Neutral

ഇമേജ് പ്രോസസിംഗിനുവേണ്ടി ചിത്രങ്ങളെടുക്കാൻ ഈ മോഡ് ഉപയോഗിക്കാം. സോഫ്റ്റ്വെയറുകളുടെ സഹായത്താൽ നിറങ്ങളും തിളക്കവും സൃഷ്ടിച്ചെടുക്കാൻ സാധിക്കും.

### Faithful

ഫെയിത്ഫുൾ മോഡിൽ ഷൂട്ട് ചെയ്ത ചിത്രങ്ങൾ അത്ര ആകർഷകമല്ല. സോഫ്റ്റ്വെയറുകളുപയോഗിച്ച് പ്രോസസ് ചെയ്തതാണ് ചിത്രങ്ങൾ മെച്ചപ്പെടുത്തുന്നത്.

### Monochrome

ബ്ലാക് & വൈറ്റ് ചിത്രങ്ങൾ ഷൂട്ട് ചെയ്യാൻ മോണോക്രോം മോഡ് ഉപയോഗിക്കുന്നു. മോണോക്രോമിൽ ഷൂട്ട് ചെയ്ത ചിത്രങ്ങൾ കളറിലാക്കാൻ സാധിക്കില്ല.

### User Def.

പോർട്രിയറ്റ്, ലാൻഡ്സ്കേപ് പോലുള്ള ഏതെങ്കിലും പിക്ചർ സ്റ്റൈലിൽ മാറ്റം വരുത്തി രജിസ്റ്റർ ചെയ്ത് മറ്റൊരു പിക്ചർ സ്റ്റൈലായി ഉപയോഗിക്കാൻ ഈ മോഡിൽ സാധിക്കും.

### About the symbols

ഓരോ പിക്ചർ സ്റ്റൈലിലുമുള്ള ഷാർപ്പ്നസ്, കോൺട്രാസ്റ്റ് എന്നീ ഘടകങ്ങൾ അക്കങ്ങളായി പിക്ചർ സ്റ്റൈൽ സെലക്ഷൻ സ്ക്രീനിന്റെ മുകളിൽ അവയുടെ അടയാളങ്ങൾക്കൊപ്പം കാണിച്ചിട്ടുണ്ട്.

### Customising a Picture Style

ഒരു പിക്ചർ സ്റ്റൈലിലെ ഷാർപ്പ്നസ്, കോൺട്രാസ്റ്റ് എന്നീ സെറ്റിംഗുകൾ ഇഷ്ടാനുസരണം ക്രമീകരി

ക്കുവാൻ സാധിക്കുന്നു. ടെസ്റ്റ് ഷോട്ടുകൾ എടുത്ത് ഓരോ സെറ്റിംഗിന്റെയും എഫ്ക്റ്റുകൾ പരിശോധിക്കുവാൻ കഴിയും. അതുപോലെതന്നെ മോണോക്രോം സെറ്റിംഗുകളിൽ വിവിധ ഫിൽട്ടർ എഫക്റ്റുകളും ടോൺ എഫക്റ്റുകളും ചേർത്ത് മനോഹരമായ ചിത്രങ്ങൾ ഷൂട്ട് ചെയ്യാൻ സാധിക്കും.

## Registering a Picture Style

സ്റ്റാൻഡേർഡ് പിക്ചർ സ്റ്റൈലുകളിൽ നിന്നും വ്യത്യസ്തമായി പോർട്രിയറ്റ്, ലാൻഡ്സ്കേപ് എന്നീ അടിസ്ഥാന പിക്ചർ സ്റ്റൈലുകളിൽ ഷാർപ്നസ്, കോൺട്രാസ്റ്റ് മുതലായ ഘടകങ്ങൾക്ക് ആവശ്യമായ മാറ്റങ്ങൾ വരുത്തി user def.1, User def.2, User def.3 എന്നിവയിൽ രജിസ്റ്റർ ചെയ്യാവുന്നതാണ്. സോഫ്റ്റുവെയറുകളുടെ സഹായത്താലും ഇത് ചെയ്യാവുന്നതാണ്.

ക്രിയേറ്റീവ് ഫോട്ടോ ബട്ടൺ പ്രസ് ചെയ്യുമ്പോൾ കാണുന്ന സ്ക്രീനിൽ നിന്നും ക്വിക് കൺട്രോൾ ഡയൽ തിരിച്ച് പിക്ചർ സ്റ്റൈൽ സെലക്ട് ചെയ്തതിനു ശേഷം സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യുക. ഇപ്പോൾ പിക്ചർ സ്റ്റൈൽ സെലക്ഷൻ സ്ക്രീൻ കാണാവുന്നതാണ്. ക്വിക് കൺട്രോൾ ഡയൽ തിരിച്ച് യൂസർ ഡിഫൈൻഡ് സെലക്ട് ചെയ്തശേഷം ഇൻഫോ ബട്ടൺ പ്രസ് ചെയ്യുക. അതിനുശേഷം സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യണം. ക്വിക് കൺട്രോൾ ഡയൽ തിരിച്ച് ഒരു ബേസ് പിക്ചർ സ്റ്റൈൽ തെരഞ്ഞെടുത്തതിനുശേഷം സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യണം. സെലക്ട് ചെയ്ത പിക്ചർ സ്റ്റൈലിലെ പാരാമീറ്ററുകൾ അഡ്ജസ്റ്റു ചെയ്യുന്നതിനായി പിക്ചർ സ്റ്റൈൽ സെലക്ട് ചെയ്യണം. ക്വിക് കൺട്രോൾ ഡയൽ തിരിച്ച് അഡ്ജസ്റ്റുചെയ്യേണ്ട പാരാമീറ്റർ സെലക്ട് ചെയ്തതിനുശേഷം സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യുക. സെറ്റു ചെയ്യേണ്ട പാരാമീറ്റർ ക്വിക് കൺട്രോൾ ഡയലുപയോഗിച്ച് സെലക്ട് ചെയ്തശേഷം സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യുക. മോഡിഫൈ ചെയ്ത പിക്ചർ സ്റ്റൈൽ രജിസ്റ്റർ ചെയ്യുന്നതിനായി മെനു ബട്ടൺ പ്രസ് ചെയ്യുക.

## WB:Setting the white balance

മനുഷ്യ നേത്രങ്ങൾക്ക് വ്യത്യസ്ത പ്രകാശധാരയിൽ നിന്നും വെളുത്ത വസ്തുക്കളെ വെളുപ്പായി തന്നെ കാണാൻ കഴിയും. എന്നാൽ ക്യാമറയിൽ സോഫ്റ്റ്വെയറുകളുടെ സഹായത്താൽ കളർ ടെംപറേച്ചറിൽ മാറ്റം വരുത്തി വെളുത്ത പ്രതലങ്ങളെ വെളുപ്പായി തന്നെ നിലനിർത്തുന്നു. ഈ അഡ്ജസ്റ്റുമെന്റാണ് കളർ കറക്ഷന്റെ അടിസ്ഥാനം. ഇതിന്റെ ഫലമായി ചിത്രങ്ങളിൽ സ്വാഭാവികമായ നിറങ്ങൾ ലഭിക്കുന്നു.

ഫോട്ടോഗ്രാഫിയിൽ വൈറ്റ് ബാലൻസിന്റെ പ്രാധാന്യം വലുതാണ്. വൈറ്റ് ബാലൻസ് വ്യത്യാസപ്പെടുത്തുന്നതനുസരിച്ച് എടുക്കുന്ന ചിത്രങ്ങൾക്ക് കൃത്യതയും വർദ്ധിക്കുന്നു.

ഷൂട്ട് ചെയ്ത ഓരോ ഷോട്ടും പരിശോധിക്കുകയാണെങ്കിൽ വ്യത്യസ്ത സമയങ്ങളിൽ എടുത്ത ചിത്രങ്ങളിലെ നിറങ്ങൾ ഓറഞ്ച്, നീല എന്നിങ്ങനെ വ്യത്യസ്തമായിരിക്കും. അതായത് വ്യത്യസ്തങ്ങളായ ലൈറ്റ് സോഴ്സിൽ എടുത്ത ചിത്രങ്ങളിലെ നിറങ്ങളും വ്യത്യസ്തമായിരിക്കും. ഉദാഹരണത്തിന് ഫ്ളൂറസെന്റ് ലാമ്പുകളുടെ വെളിച്ചത്തിൽ എടുത്ത ചിത്രങ്ങൾ നീലകലർന്നവയായിരിക്കും. അതേ സമയം ടങ്സ്റ്റൺ ലാമ്പിന്റെ (incandescent lamp) പ്രകാശത്തിൽ എടുത്ത ചിത്രങ്ങൾ മഞ്ഞ കലർന്ന നിറമുള്ളവയുമായിരിക്കും.

വെളുത്ത പ്രതലങ്ങളെ അതിലെ നിറങ്ങൾക്ക് മാറ്റം വരാതെ ഷൂട്ട് ചെയ്യുന്നതിനാണ് വൈറ്റ് ബാലൻസ് ആണ് ഉപയോഗിക്കുന്നത്. സാധാരണയായി AWB (Auto) മോഡിൽ കൃത്യമായ വൈറ്റ് ബാലൻസ് ലഭിക്കുന്നു. എങ്കിലും ചില സാഹചര്യങ്ങളിൽ AWB മോഡ് പരാജയപ്പെടുമ്പോൾ, ഓരോ ലൈറ്റ് സോഴ്സിനും അനുയോജ്യമായ വൈറ്റ് ബാലൻസ് സെറ്റു ചെയ്യുകയോ, ഒരു വെളുത്ത പ്രതലം ഉപയോഗിച്ച് മാനുവലായി വൈറ്റ് ബാലൻസ് സെറ്റു ചെയ്യാനോ സാധിക്കും. Fully Automatic മോഡിൽ വൈറ്റ് ബാലൻസ് സ്വയം സെറ്റു ചെയ്യപ്പെടുന്നു.

## Custom white balance

മെച്ചപ്പെട്ട റിസൽട്ടു തരുന്ന ചിത്രങ്ങൾക്കായി വൈറ്റ് ബാലൻസ് അതാത് ലൈറ്റ് സോഴ്സുകൾക്ക് അനുയോജ്യമായി സെറ്റു ചെയ്യുക. ചിത്രം ഷൂട്ട് ചെയ്യേണ്ട പരിസരത്തിന്റെ ലൈറ്റ് സോഴ്സിന് അനുയോജ്യമായാണ് ക്യാമറയുടെ വൈറ്റ് ബാലൻസ് സെറ്റ് ചെയ്യേണ്ടത്.

## Setting the Colour Temperature

ഇത് അഡ്വാൻസ്ഡ് യൂസേഴ്സിനു വേണ്ടിയുള്ള സെറ്റിംഗാണ്. ഇതിൽ വൈറ്റ് ബാലൻസിന്റെ കളർ ടെംപറേച്ചർ പ്രത്യേകമായി സെറ്റു ചെയ്യാൻ സാധിക്കും.

## White balance correction

വൈറ്റ് ബാലൻസ് കറക്ഷനിലൂടെ സെറ്റു ചെയ്തിരിക്കുന്ന വൈറ്റ് ബാലൻസ് കറക്ട് ചെയ്യാവുന്നതാണ്. ഈ സംവിധാനം സാധാരണ ഉപയോഗിക്കുന്ന കളർ ടെംപറേച്ചർ കൺവർഷൻ ഫിൽട്ടറോ, കളർ കോംപൻസേറ്റിംഗ് ഫിൽട്ടറോ നൽകുന്ന എഫക്റ്റിന് തുല്യമാണ്.

9 ലെവലുകളിലായി ഓരോ കളറും ഇങ്ങനെ കറക്ട് ചെയ്യാൻ സാധിക്കും. കളർ ടെംപറേച്ചർ കൺവർഷൻ ഫിൽട്ടറുകളോ കളർ കോംപൻസേറ്റിംഗ് ഫിൽട്ടറുകളോ ഉപയോഗിച്ച് പരിചയമുള്ളവർക്ക് അനായാസം ഈ സെറ്റിംഗുകൾ ഉപയോഗിക്കാം.

## White balance Auto Bracketing

വൈറ്റ് ബാലൻസ് ഓട്ടോ ബ്രാക്കറ്റിംഗിൽ സെറ്റു ചെയ്യുമ്പോൾ ഒരു ഷോട്ടിൽ ഒരേ സമയത്ത് വ്യത്യസ്ത കളർ ടോണുകളിൽ മൂന്ന് ചിത്രങ്ങൾ റെക്കോഡ് ചെയ്യപ്പെടുന്നു.

നിലവിലുള്ള വൈറ്റ് ബാലൻസിന്റെ കളർ ടെംപറേച്ചർ അടിസ്ഥാനമാക്കി ബ്ലൂ/ ആമ്പർ ബെയ്സിലോ, മജന്ത/ ഗ്രീൻ ബെയ്സിലോ ചിത്രം ബ്രാക്കറ്റ് ചെയ്യപ്പെടുന്നു. ഇതിനാണ് വൈറ്റ് ബാലൻസ് ബ്രാക്കറ്റിംഗ് (**WB-BKT**) എന്നു പറയുന്നത്. ഒരു ലവൽ വീതം വർദ്ധിച്ച് **+_ 3** ലെവലുകൾ വരെ വൈറ്റ് ബാലൻസ് ബ്രാക്കറ്റിംഗ് സാധ്യമാണ്.

(ക്യാമറയുടെ മോഡൽ മാറുന്നതിന് അനുസരിച്ച് Functions ൽ വ്യത്യാസം ഉണ്ടാകാവുന്നതാണ്.)



**എബി കെ. ജോർജ്ജ്**
ക്യാമറ സ്കാൻ, കോട്ടയം




*ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച*
*ശ്രദ്ധേയമായ എഡിറ്റോറിയലുകളുടെ സംഗ്രഹം.*

ദീപിക ജനുവരി 02, 2018

## കിട്ടാക്കനിയായി കടാശ്വാസപദ്ധതി

വിദ്യാഭ്യാസവായ്പയുടെ തിരിച്ചടവ് ഏതെങ്കിലും കാരണത്താൽ മുടങ്ങിയവരും കടക്കെണിയിൽ കുടുങ്ങിയവരുമായ നിരവധി പേർക്ക് ആശ്വാസമേകുന്നതായിരുന്നു കഴിഞ്ഞ സംസ്ഥാന ബജറ്റിൽ പ്രഖ്യാപിച്ച വിദ്യാഭ്യാസവായ്പാ കടാശ്വാസ പദ്ധതി. പക്ഷേ അർഹരായ പലർക്കും പദ്ധതിയുടെ പ്രയോജനം നിഷേധിക്കപ്പെടുന്ന സാഹചര്യമാണിന്നുള്ളത്. സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യയിൽ ലയിപ്പിച്ച സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിൽനിന്നു വായ്പയെടുത്തിരുന്നവർക്കു കടാശ്വാസ പദ്ധതിയുടെ പ്രയോജനം ലഭ്യമാകുന്നില്ല. എസ്.ബി.ഐ.- എസ്.ബി.ടി. ലയനത്തിനു മുമ്പു തന്നെ വിദ്യാഭ്യാസ വായ്പാ കുടിശിക വസൂലാക്കുന്നതിനുള്ള കരാർ എസ്ബിടി സ്വകാര്യ കമ്പനിക്കു നൽകിയിരുന്നു. വളരെ കഷ്ടപ്പെട്ടു പണം സമ്പാദിച്ചും വേറെ വായ്പയെടുത്തും മറ്റുമാണ് പലരും വായ്പ തിരിച്ചടച്ചത്. ചില്ലറ ഇളവുകൾ നൽകിയും ഒത്തുതീർപ്പുണ്ടാക്കിയും പലരിൽനിന്നും സ്വകാര്യ കമ്പനി പണം വസൂലാക്കി. വിദ്യാഭ്യാസവായ്പ തിരിച്ചടവ് കീറാമുട്ടിയായതിനു പരിഹാരമായാണ് കടാശ്വാസപദ്ധതി പ്രഖ്യാപിച്ചത്. കുറഞ്ഞ വരുമാനമുള്ളവർക്ക് ഇതു വലിയ അനുഗ്രഹമാകുമായിരുന്നു. പക്ഷേ എസ്ബിടിയിൽ നിന്നു വായ്പയെടുത്തവർക്ക് ആശ്വാസപദ്ധതി ആശ്വാസമായില്ല.

---

ദേശാഭിമാനി ജനുവരി 02, 2018

## മെഡിക്കൽ മേഖലയിലെ മാറ്റം സുചിന്തിതമാക്കണം

രാജ്യത്തെ മെഡിക്കൽ വിദ്യാഭ്യാസത്തെ നിയന്ത്രിക്കുന്ന മെഡിക്കൽ കൗൺസിൽ ഓഫ് ഇന്ത്യയുടെ പ്രവർത്തനത്തിലെ അപാകത പരിഹരിക്കുന്നതിന് കേന്ദ്ര സർക്കാർ കൊണ്ടുവന്ന ബില്ലിലെ വ്യവസ്ഥകൾ പലതും പ്രത്യക്ഷത്തിൽതന്നെ വിപരീതഫലം ഉളവാക്കുന്നതാണെന്ന വിമർശനം ശക്തമായിരുന്നു. വെളുക്കാൻ തേച്ചത് പാണ്ടാകുന്ന അവസ്ഥയാണ് പുതിയ നിയമനിർമാണം സൃഷ്ടിക്കുകയെന്ന് ഈ രംഗത്തെ വിദഗ്ധർ ചൂണ്ടിക്കാട്ടുന്നു. ആരോഗ്യസേവന മേഖലയും മെഡിക്കൽ വിദ്യാഭ്യാസവും വ്യാപാരതാൽപ്പര്യങ്ങളുടെയും ലാഭക്കൊയ്ത്തിന്റെയും കേന്ദ്രങ്ങളാണ്. സ്വാശ്രയവിദ്യാഭ്യാസ ലോബിയുടെയും വൻകിട ആശുപത്രികളുടെയും താൽപ്പര്യങ്ങൾക്ക് ഒത്തുനീങ്ങുന്ന മെഡിക്കൽ കൗൺസിൽ അഴിമതിയാരോപണങ്ങളുടെ ചെളിക്കുഴിയിലാണ്. മെഡിക്കൽ വിദ്യാഭ്യാസത്തിന്റെയും പൊതുജനാരോഗ്യമേഖലയുടെയും നിലവാരത്തകർച്ചയ്ക്ക് മുഖ്യകാരണവും അഴിമതിയാണ്. ഈ ദുരവസ്ഥ അവസാനിപ്പിക്കുക എന്ന ലക്ഷ്യം മുൻനിർത്തിയുള്ള നിയമപരിഷ്കരം അനിവാര്യമാണ്.

---

മലയാള മനോരമ ജനുവരി 09, 2018

## ചോർച്ചയാണു കുറ്റം; വാർത്തയല്ല

സർക്കാർ സംവിധാനത്തിലെ പാളിച്ച ജനങ്ങൾക്കുവേണ്ടി മാധ്യമങ്ങൾ തുറന്നുകാട്ടുന്നത് കുറ്റമാണെന്നുവന്നാൽ മാധ്യമ സ്വാതന്ത്ര്യത്തിനും അഭിപ്രായസ്വാതന്ത്ര്യം എന്ന മൗലികാവകാശത്തിനും പിന്നെയെന്തർത്ഥം. പണം വാങ്ങി ആധാർ വിവരങ്ങൾ വിൽക്കുന്ന സംഘത്തെക്കുറിച്ചു തെളിവു സഹിതം റിപ്പോർട്ട് ചെയ്ത 'ദ് ട്രിബ്യൂൺ' ദിനപത്രത്തിനും ലേഖിക രചന ഖൈരയ്ക്കുമെതിരെയുള്ള പോലീസ് കേസിനെതിരെ വ്യാപക പ്രതിഷേധം ഉയരുന്നുണ്ട്. ആധാറിനായി ഇതുവരെ ശേഖരിച്ച 100കോടിയോളം പേരുടെ സ്വകാര്യ വിവരങ്ങളിൽ ഏതും പണം നൽകിയാൽ പത്തു മിനിറ്റിനുള്ളിൽ ചോർത്താമെന്നാണു ട്രിബ്യൂൺ ദിനപത്രം വെളിപ്പെടുത്തിയത്. ബാങ്ക് അക്കൗണ്ട് അടക്കം ആധാറുമായി ബന്ധിപ്പിക്കുന്നതു സംബന്ധിച്ച വിവിദങ്ങൾക്കിടെയുണ്ടായ ആശങ്കാജനകമായ പുതിയ വെളിപ്പെടുത്തൽ മാധ്യമങ്ങളിലൂടെ ദേശീയശ്രദ്ധ നേടുകയും ചെയ്തു. വെളിപ്പെടുത്തലിനു പിന്നാലെ ആധാർ അതോറിറ്റിയുടെ ഔദ്യോഗിക വെബ്സൈറ്റ് മരവിപ്പിച്ചതുൾപ്പെടെയുള്ള നടപടികളുണ്ടായപ്പോൾ പൊതുജനങ്ങളുടെ ആശങ്ക അസ്ഥാനത്തല്ലെന്നും വ്യക്തമായി. രാജ്യത്തെ ജനങ്ങളെ മുഴുവൻ ബാധിക്കുന്ന ഇങ്ങനെയൊരു വിവരം അന്വേഷണത്തിലൂടെ കണ്ടെത്തിയതിന് റിപ്പോർട്ടർക്കെതിരെ കേസെടുക്കുന്നതിനു പകരം വിശദ ആഭ്യന്തര അന്വേഷണത്തിലൂടെ ശാശ്വത പ്രശ്നപരിഹാരത്തിനാണ് അധികൃതർ ശ്രമിക്കേണ്ടത്. ആധാർ എന്ന പന്ത്രണ്ടക്കനമ്പർ ഒരു സവിശേഷ തിരിച്ചറിയൽ രേഖയായി വാഴ്ത്തുമ്പോഴും അതിനു വേണ്ട വ്യക്തിവിവരങ്ങൾ രഹസ്യമായി സൂക്ഷിക്കുന്നതിൽ വേണ്ടത്ര ജാഗ്രതയില്ലായ്മ പ്രകടമാണ്. വളരെ ശക്തമായ എൻക്രിപ്ഷൻ സംവിധാനങ്ങൾ ഉപയോഗിക്കുകവഴി സാങ്കേതികമായി ഇത് ചോർത്താൻ സാധിക്കുകയില്ല എന്ന് യുഐഡി അതോറിറ്റി പറയുന്നുണ്ടെങ്കിലും നഷ്ടപ്പെട്ട വിശ്വാസ്യത തിരിച്ചെടുക്കേണ്ട ബാധ്യത അതോറിറ്റിക്കും കേന്ദ്രസർക്കാരിനുമുണ്ട്.

ജനങ്ങൾ അറിയാനാഗ്രഹിക്കുന്നതും അറിയേണ്ടതുമായ കാര്യങ്ങൾ അവരിലെത്തിക്കുകയാണ് മാധ്യമങ്ങൾ ചെയ്യുന്നത്. ജനങ്ങളെ ഏറ്റവുമധികം ബാധിക്കുന്ന ഒരു കാര്യം തുറന്നുകാട്ടാനുള്ള വാർത്താന്വേഷണശേഷി അറിയിച്ച ഒരു പത്രത്തിനെതിരെയുള്ള നീക്കം ശക്തമായി വിമർശിക്കപ്പെടേണ്ടതുണ്ട്.

മംഗളം ജനുവരി 10, 2018

## ലാഭക്കൊതിയന്മാർക്കുവേണ്ടി പ്രകൃതിയെ തുലയ്ക്കരുത്

ലോകമെമ്പാടും പരിസ്ഥിതി അവബോധം വളർന്നുവരുന്ന കാലഘട്ടത്തിൽ ഇന്ത്യയിൽ നിന്ന് ഇപ്പോൾ കേൾക്കുന്ന ഒരു സൂചന ആശങ്കാജനകമാണ്. 1980-ലെ വനസംരക്ഷണ നിയമം പൊളിച്ചെഴുതാൻ കേന്ദ്രസർക്കാർ ആലോചിക്കുന്നുവെന്നാണ് സൂചന. നിയമ പരിഷ്ക്കരണം യാഥാർഥ്യമായാൽ ഇന്ത്യയിലെ വലിയൊരു മേഖലയിലെ വനഭൂമിക്ക് മരണമണി മുഴക്കാൻ പോകുന്ന നീക്കമായിരിക്കും അത്. എഴുപതു ശതമാനത്തിൽ കൂടുതൽ വൃക്ഷമേലാപ്പുള്ള പ്രദേശം മാത്രം വനമെന്ന നിർവചനത്തിലാക്കാൻ സർക്കാർ ആലോചിക്കുന്നു. 2014ൽ രൂപീകരിച്ച ടി.എസ്.ആർ സുബ്രഹ്മണ്യൻ സമിതിയുടെ റിപ്പോർട്ടിന്റെ ചുവടുപിടിച്ചാണു നീക്കം. ഇന്ത്യയിലെ വന-പരിസ്ഥിതി നിയമങ്ങളിൽ കാലോചിത മാറ്റം വരുത്തണം എന്ന ലക്ഷ്യത്തോടെയാണ് മുൻ കാബിനറ്റ് സെക്രട്ടറിയായ സുബ്രഹ്മണ്യന്റെ നേതൃത്വത്തിൽ കമ്മറ്റി രൂപവത്ക്കരിച്ചത്. വ്യാവസായിക പദ്ധതികൾ ആരംഭിക്കാൻ പരിസ്ഥിതി അനുമതി നൽകുന്നതിന് ഏകജാലക സംവിധാനം ഏർപ്പെടുത്താനുള്ള നിർദേശം പരിസ്ഥിതി സംരക്ഷണത്തിനുള്ള മരണമണിയായാണ് പരിസ്ഥിതി പ്രവർത്തകർ കണ്ടത്. അതീവ ഗുരുതര പ്രശ്നങ്ങൾ നേരിടുന്ന പരിസ്ഥിതി പ്രാധാന്യമുള്ള ധാരാളം സ്ഥലങ്ങൾ ഇന്ത്യയിലുണ്ട്. വംശനാശം നേരിടുന്ന അനേകം ജീവികളുമുണ്ട്. പരിസ്ഥിതിയെ തകർക്കുന്ന ദുഷ്ടശക്തികൾക്ക് ഇതൊന്നും ഒരു പ്രാധാന്യമുള്ള വിഷയമല്ല. അനേകം നൂറ്റാണ്ടുകൾകൊണ്ട് രൂപം പ്രാപിച്ച ഈ അസുലഭസമ്പത്ത് അനേകമനേകം തലമുറകൾക്ക് അനുഭവിക്കാനുള്ളതാണെന്ന ചിന്ത അവർക്ക് ഉണ്ടാകില്ല. ലാഭം കൊയ്യുക, സ്വത്ത് ആർജിക്കുക എന്ന ഒറ്റ ലക്ഷ്യമേയുള്ളൂ. അത്തരക്കാർക്ക് വളം വയ്ക്കുന്ന തീരുമാനമായിരിക്കും നിയമഭേദഗതി നടപ്പാക്കിയാൽ സർക്കാർ കൈക്കൊള്ളുന്നത്. വ്യവസായ വികസനത്തിനുവേണ്ടി പരിസ്ഥിതിയെ ബലികൊടുക്കാത്ത തീരുമാനം സർക്കാരിൽ നിന്നുണ്ടാകുമെന്നാണ് ഏവരും പ്രതീക്ഷിക്കുന്നത്.

---

ദീപിക ജനുവരി 15, 2018

## ലോക കേരളസഭ പ്രഹസനമാകരുത്

മറ്റു സംസ്ഥാനങ്ങളിലും വിദേശങ്ങളിലുമുള്ള മലയാളികൾ കേരളത്തിന്റെ വികസനത്തിലും ഈ നാടിന്റെ സാംസ്കാരിക പ്രഘോഷണത്തിലും വലിയ പങ്കുവഹിക്കുന്നവരാണ്. അന്യനാട്ടിലായിരിക്കുന്നതുകൊണ്ടാവാം ഒരു പക്ഷേ കേരളത്തെക്കുറിച്ച് ഏറെ ആകാംക്ഷ പ്രകടിപ്പിക്കുന്നതും പ്രവാസികളാണ്. അവരെ ഏകോപിപ്പിക്കാനോ അവർക്ക് അർഹമായ അംഗീകാരം നൽകാനോ അവരുടെ അഭിപ്രായങ്ങൾ കേൾക്കാനോ ഔദ്യോഗികമായൊരു സംവിധാനം ഉണ്ടായിരുന്നില്ല. അതിനൊരു പരിഹാരമായിരിക്കുന്നു. കേരളത്തിനു പുറത്തു ജീവിക്കുന്നവരുമായ മലയാളികൾക്കു സംസ്ഥാനത്ത് ഒരു പൊതുവേദിയുണ്ടായിരിക്കുന്നു - ലോക കേരളസഭ. പ്രാതിനിധ്യസ്വഭാവമുള്ള ഈ സഭയിൽ സംസ്ഥാനത്തുനിന്നുള്ള ലോക്സഭ, രാജ്യസഭ, നിയമസഭാംഗങ്ങളെല്ലാം ഉൾപ്പെടുന്നു. കൂടാതെ വിവിധ സംസ്ഥാനങ്ങളിൽനിന്നും വിദേശങ്ങളിൽനിന്നുമുള്ള പ്രതിനിധികളും പ്രമുഖ വ്യവസായികളും പ്രഫഷണലുകളും കലാപ്രതിഭകളുമൊക്കെ ഇതിൽ ഉൾപ്പെടുന്നു. ഇത്തരമൊരു പ്രതിനിധിസഭയുടെ ആവശ്യകത മറുനാടൻ - വിദേശ മലയാളികൾ ഏറെക്കാലമായി ചൂണ്ടിക്കാട്ടുന്നതാണ്. ലോക കേരളസഭ പ്രശസ്തരുടെയും വ്യവസായപ്രമുഖരുടെയുമൊക്കെ സാന്നിധ്യംകൊണ്ടു സമ്പന്നമായിരുന്നുവെങ്കിലും യാഥാർത്ഥത്തിൽ പ്രവാസിസമൂഹത്തെ പ്രതിനിധീകരിക്കേണ്ട പലരെയും ഉൾപ്പെടുത്തിയിട്ടില്ല. മറുനാടൻ ജീവിതത്തിന്റെ പതാകവാഹകരായ നഴ്സുമാരുടെയും സാധാരണ തൊഴിലാളികളുടെയും പ്രാതിനിധ്യം കൂടി ലോക കേരളസഭയ്ക്കുണ്ടാകേണ്ടതായിരുന്നു. ഏറെ സാധ്യതകളുള്ള ഒന്നാണു ലോക കേരളസഭ. എല്ലാ വിഭാഗം ജനങ്ങളും ഇത്തരമൊരു സംരംഭത്തിനു പിന്തുണ നൽകുന്നു. ഭരണ, പ്രതിപക്ഷ ഭേദമില്ലാതെ എല്ലാവരും ഇതിനോടു സഹകരിക്കുന്നുവെന്നതുതന്നെ വലിയ നേട്ടമാണ്. അതു പ്രയോജനപ്പെടുത്തി, വേണ്ടത്ര ശ്രദ്ധ പുലർത്തി ലോക കേരളസഭ മുന്നോട്ടു പോകണം.

---

മാതൃഭൂമി ജനുവരി 24, 2018

## പ്രകൃതിയെ ഇനിയും മുറിവേൽപ്പിക്കരുത്

നമ്മുടെ നാട് നേരിടുന്ന ഗുരുതരമായ പരിസ്ഥിതി പ്രശ്നങ്ങൾ ചർച്ച ചെയ്യുന്നതായിരുന്നു സാക്ഷരതാമിഷൻ അതോറിറ്റിയുടെ മേൽനോട്ടത്തിൽ നടത്തിയ പരിസ്ഥിതി സാക്ഷരതാ സർവേ റിപ്പോർട്ട്. എങ്ങനെയൊക്കെയാണ് കേരളത്തിന്റെ പരിസ്ഥിതി സംതുലനാവസ്ഥ തകരുന്നതെന്നും പ്രകൃതിയെ കൊള്ളയടിക്കുന്നതെന്നും ജനങ്ങളുടെ പങ്കാളിത്തത്തോടെയും പിന്തുണയോടെയും നടത്തിയ സർവേ നമുക്ക് കാട്ടിത്തരുന്നു. അനധികൃതമായ മണൽവാരൽ, ചെറുകിടധാതുക്കളുടെ ഖനനം, വയലും നീർത്തടവും നികത്തൽ, കൈയേറ്റം തുടങ്ങി പ്രകൃതിയുടെ സ്വാഭാവിക ഘടനയ്ക്കുമേലുള്ള മാരകമായ അക്രമങ്ങളുടെ നേർചിത്രമായിരുന്നു അത്. വീണ്ടുവിചാരമില്ലാത്ത പ്രവൃത്തികൾ കൊണ്ട് നാം നമ്മുടെ പ്രകൃതിയെ ഒരുപാട് മുറിവേൽപ്പിച്ചിട്ടുണ്ട്. ആരൊക്കെയോ കൊള്ളലാഭമുണ്ടാക്കാൻ വേണ്ടി ഈ ഭൂമിയെ ആക്രമിക്കുന്നത് നോക്കിനിന്നിട്ടുണ്ട്. പ്രകൃതിക്ഷോഭങ്ങളിലൂടെ ഭൂമി നൽകുന്ന മുന്നറിയിപ്പുകൾ നാം അവഗണിച്ചിട്ടുമുണ്ട്. ഇനിയും അതിനാണ് ഭാവമെങ്കിൽ നമുക്ക് പിന്നാലെ വരുന്നവർക്കു കൊടുക്കാൻ നമ്മുടെ കൈയിൽ ഒന്നുമുണ്ടാവില്ല. ശുദ്ധമായ വായുവും വെള്ളവും ആകാശവും നമുക്കു പിന്നാലെ വരുന്നവരുടെ അവകാശമാണ്. അത് നിഷേധിക്കരുത്.

# SPROUTING SEEDS

We can find many seeds sprouting from the various spheres of business.
Many of them are coming with different and new ideas. ADCOM is introducing few of them.

## Ethnic Collage




Ethnic Collage, an online market place for exclusive collection of hand-woven, hand-made, and hand-painted products, brings to you a wide range of products that carries a touch of ethnic, yet modern charm in it.

India is a kaleidoscope of colors and textures. The artisans of our country translate these colors and textures into beautiful clothing. Every product we offer is a piece of art that has a story to tell. They are brought under a single roof from various parts of India, evolved by the hands of traditional craftsmen who inherit an age-old tradition of beauty, purity and elegance. We get the most indigenous pieces directly from weavers and craftsmen at a fair price. Ethnic Collage believes in fair trade and has been following this motto since its inception. Ethnic Collage believes that the only way to improve the life of weavers is to help them get more work and to share a percentage of the margin with them.

Ethnic Collage has been working towards identifying the artisans and designers who contribute to a cause – a cause to improve the life the of artisans, a cause to help artisans pass the talent on to the next generation. We have partnered with those social entrepreneurs who believe in creating magic with pure and organic handcrafted products, thereby making the world a better place to live in. Similarly, we have partnered with NGOs and societies that stand for the empowerment of women and other vulnerable groups through their own production units. We closely work with these units; encourage them in the making of products that excel in quality, high in aesthetic beauty and in line with the changing trends and market demands. We are proud to be associated with over 500 weavers directly and indirectly through our association with designers who share our vision. Thus, we attempt to breathe life into the deteriorating rural art and promote the artisans for their talents by exhibiting their creations across the globe through us.

It is important to note that we do not add 30 to 40 percentage margins to the products we sell. Also, we do not offer discounts as we clearly understand that discounted prices can be offered only when the prices are hiked drastically. This not only helps us to ensure that the customers get the best of their taste, but also give a sustainable livelihood for the needy in our society.

We take pride in pioneering this mission!

Website: www.ethniccollage.org
https://www.facebook.com/ethniccollagestore/
www.instagram.com/ethniccollage.vr
twitter.com/ethniccollage
Ph: 9995055511

---

## Noun Creatives




We are now in the era of an etxremely visual world where everything is first judged by the image. With exposure to so much around us and with an etxremely short attention span it is highly important to stand out, to communicate. We at Noun Creatives do just that; help brands communicate and engage better with their target audience. That is also the story of our name 'Noun' defined as a naming word something that is the identtiy and face of a particular brand. As a 3 year old firm we have had the opportuntiy to work with brands from a wide spetcrum ranging from restaurants, fashion brands, boutiques, food products, website and online marketing and much more ! We believe in delivering design that is clutter free, direct and in tune with the client's brand values to create big success stories. Swiss Agro Indutsries, Dhe Puttu, Paris de Boutique, Milma, Ahanas etc are a few brands to name that we have been closely associated with.

Services provided: -PR/Branding/Corporate Identity/ Social Media Marketing

Contact : Gautham Manoj, Co founder
Ph: 8089808992
gautham@nouncreatives.com

# Slash Secure

Information is important




SLASH SECURE is a cyber security consultancy and product development firm based in Kerala, India, headquartered at Tbilisi,Central Europe. We take up cyber security assistance of corporations and organizations both Governmental and non-Governmental. Some of the many services offered are, Network Penetration Testing, Web application Penetration Testing, Firewall Auditing, Cyber Law and Anti-Piracy consultancy, Corporate training and education etc. Information security is what we do. Supporting IT Security Lifecycle drives our business and your infrastructure's protection is our only priority. We are an expert team of highly dedicated security specialists, supported by strategic and emerging technology partners, who are laser focused on information security for our enterprise customers. We also do IT Risk Assessment. It's a trusted standard for companies that need to protect their brands, businesses and dignity from debilitating cyber-attacks. We build and deliver information security platforms and services, both generic and customized to proactively secure, continuously monitor and reactively respond to cyber threats to your technology stack.

Our objective is to quantify digital risk to inculcate a knowledge-based culture of safe and secure use of technology, such that risk becomes an informed business decision leading to minimal disruptions to your business and life. Our engineers are well qualified and are recognized by reputed tech giants like Google, AT&T etc. Nurturing young minds to the ever expanding field of cyber security is of upmost importance and we have taken our fair share in ensuring the same. 0SecCon is India's first free and open security community for students who wish to pursue a career in cyber security. We offer expert sessions as well as curated conferences completely free of cost to help understand, Information is important.

Contact: Nithin Thomas, CEO
Ph: +91 9496023930
E-Mail :ceo@slashsecure.com, info@slashsecure.com
www.facebook.com/slashsecure
www.twitter.com/slashsecure
www.instagram.com/slashsecure
www.slashsecure.com

---

# SmaconTechnologies




Smacon Technologies Pvt. Ltd, is one of the fast-growing Information Technology Company providing consulting service and business enterprise, enabling our esteem client companies to accomplish their target effectively and efficiently. We aim to be the best at what we do. We operate with complete focus to maximize customer satisfaction, develop and encourage an environment of mutual respect within company and extending it beyond to clients.

We currently have a global delivery chain with an experienced offshore development team located in Infopark, Kochi, India and also have a pre-sales in US.

We are specialized in mobile and web application development. Designing & developing customized eCommerce solutions (B2B & B2C) using MAGENTO, web based applications, mobile application (Android & IOS) , App Monetization, Retargeting & ReEngagement, ERP Solutions, CRM and BPM.
Apart from that, we also have expertise in front-end & back-end web application developments using Angular.js, Node.js and developing custom web based solutions using Laravel, Codeigniter & Zend Frameworks.

Services provided by Smacontech.com

Web Designing & Branding , Enterprise Solutions, Ecommerce Solutions, Web application development, Mobile application development, Product Engineering, Embedded systems

Email: hello@smacontech.com
Website: www.smacontech.com
Ph: +91-9847885925, +91-7356141166

# പുതിയ ഫീച്ചറുമായി ഗൂഗിൾ ക്രോം



വെബ്സൈറ്റുകളിലെ വീഡിയോ ഓട്ടോപ്ലേ സ്ഥിരമായി നിശബ്ദമാക്കാം. ഈ പുതിയ സംവിധാനം ഉൾപ്പെടുത്തി ക്രോം ഇന്റർനെറ്റ് ബ്രൗസറിന്റെ പുതിയ പതിപ്പ് ഗൂഗിൾ പുറത്തിറക്കി. ക്രോം 64 ബ്രൗസറിന്റെ വിൻഡോസ്, മാക്, ലിനക്സ് പതിപ്പുകളാണ് പുറത്തിറക്കിയത്. നേരത്തെ ഉണ്ടായിരുന്ന മ്യൂട്ട് ടാബ് ഫീച്ചർ താത്കാലികമായിരുന്നു. ഇതിന് പകരമാണ് പുതിയ ഫീച്ചർ.

വീഡിയോ ഓട്ടോപ്ലേ സ്ഥിരമായി നിശബ്ദമാക്കാൻ ഉപയോക്താക്കൾ സെർച്ച് ബോക്സിലെ വെബ്സൈറ്റ് യുആർഎൽ -ന് തൊട്ടു മുമ്പിൽ കാണുന്ന 'View Site Information' എന്ന ചിഹ്നത്തിൽ ക്ലിക്ക് ചെയ്യുക. അവിടെ ഓട്ടോമാറ്റിക് ആയി പ്ലേ ആവുന്ന വീഡിയോകൾ സ്ഥിരമായി നിശബ്ദമാക്കി വെക്കാനുള്ള ഓപ്ഷൻ കാണാം.

ഇതിനുപുറമെ ക്രോം 64 ബ്രൗസറിൽ ഹൈ ഡൈനാമിക് റേഞ്ച് ഇമേജിങ് സപ്പോർട്ടും ഉൾപ്പെടുത്തിയിട്ടുണ്ട്. ഇത് ലഭിക്കണമെങ്കിൽ ഫാൾ ക്രിയേറ്റേഴ്സ് അപ്ഡേറ്റ്, എച്ച്ഡിആർ സൗകര്യമുള്ള മോണിറ്റർ, ഗ്രാഫിക്സ് കാർഡ് എന്നിവ ഉള്ള കംപ്യൂട്ടറുകൾ ആവശ്യമാണ്. പുതിയ ക്രോം ബ്രൗസറിന്റെ വിൻഡോസ്, മാക് പതിപ്പുകളിൽ 'മെൽറ്റ്ഡൗൺ', 'സ്പെക്ടർ' തുടങ്ങിയ പ്രൊസസർ പ്രശ്നങ്ങൾക്കെതിരെയുള്ള സുരക്ഷയും അവതരിപ്പിച്ചിട്ടുണ്ട്.

# എടിഎം : ബാങ്കുകൾ നിരക്ക് ഉയർത്തുന്നു



പരിപാലന ചെലവും ഇന്റർബാങ്ക് ഇടപാട് ചെലവും വർധിച്ചതിനെതുടർന്ന് എടിഎം സേവന നിരക്കുകൾ വർധിപ്പിച്ചേക്കും. സേവന നിരക്ക് വർധിപ്പിക്കാൻ അനുവദിക്കണമെന്ന് ബാങ്കുകൾ ആർബിഐയോട് ആവശ്യപ്പെട്ടതായാണ് സൂചന.

നോട്ട് അസാധുവാക്കലിനുശേഷം എടിഎം ഇടപാടുകൾ കുറഞ്ഞതിനെതുടർന്ന് പരിപാലന ചെലവ് കൂടിയതാണ് കാരണം. അക്കൗണ്ടുള്ള ബാങ്കിന്റേതല്ലാതെയുള്ള എടിഎമ്മുകൾ ഉപയോഗിക്കുമ്പോൾ ബാങ്കുകൾ തമ്മിൽ നൽകുന്ന ഇടപാടിനുള്ള നിരക്ക് വർധിപ്പിക്കണമെന്നും ആവശ്യമുയർന്നിട്ടുണ്ട്.

പൊതുമേഖലയിലെയും സ്വകാര്യമേഖലയിലെയും ബാങ്കുകളുമായി ചർച്ച ചെയ്ത പെയ്മന്റ് കോർപ്പറേഷൻ ഓഫ് ഇന്ത്യയാണ് നിരക്ക് വർധപ്പിക്കണമെന്ന ആവശ്യവുമായി ആർബിഐയെ സമീപിച്ചത്.

സ്വകാര്യ ബാങ്കുകളിൽനിന്നാണ് ഈ ആവശ്യം ആദ്യമുയർന്നത്. അതേസമയം, വൻകിട പൊതുമേഖല ബാങ്കുകൾ ഇതിനെതിരെ രംഗത്തെത്തിയതായാണ് സൂചന. ഇത് കനത്ത ബാധ്യത വരുത്തുമെന്നാണ് ഇവരുടെ വിലയിരുത്തൽ.

സുരക്ഷാ സംവിധാനമൊരുക്കുന്നതിനും നോട്ട് അസാധുവാക്കലിനുശേഷം പുതിയ വലിപ്പത്തിലുള്ള നോട്ടുകൾ നിറയ്ക്കുന്നതിനുവേണ്ടി എടിഎമ്മുകളിലെ ട്രേകളുടെ വലിപ്പം പരിഷ്കരിക്കുന്നതിനും ഭീമമായ തുക ചെലവാക്കേണ്ടിവന്നതായി ബാങ്കുകൾ പറയുന്നു.

പുതിയ വലിപ്പത്തിലുള്ള നോട്ടുകൾ നിറയ്ക്കുന്നതിനായി ഒരു എടിഎമ്മിനുമാത്രം മൂവായിരം രൂപയിലേറെ ചെലവാണുണ്ടായത്.

# പ്രമുഖ ഓൺലൈൻ ടാക്സി ഒല വിദേശത്തും

ടാക്സി സേവന രംഗത്തെ പ്രമുഖരായ ഒല വിദേശത്തും സേവനമാരംഭിക്കാൻ ഒരുങ്ങുന്നു. നിലവിൽ വിദേശ രാജ്യങ്ങളിൽ ഉള്ള ഓൺലൈൻ ടാക്സികൾ ഊബർ, ദീദി, ലിഫ്റ്റ്, ഗ്രാബ് തുടങ്ങിയവരാണ്. ഓസ്ട്രേലിയൻ നഗരങ്ങളായ സിഡ്നി, മെൽബൺ, പെർത്ത് എന്നിവിടങ്ങളിൽ ഒല ഡ്രൈവർമാർക്കായുള്ള രജിസ്ട്രേഷൻ ആരംഭിച്ചു കഴിഞ്ഞു. ഈ വർഷം ആദ്യ പകുതി തന്നെ ഒല ഓസ്ട്രേലിയയിൽ പ്രവർത്തനം ആരംഭിക്കുമെന്നാണ് സൂചന.

ഡ്രൈവർമാരിൽ നിന്ന് 7.5 ശതമാനം കമ്മീഷൻ ഈടാക്കുവാനാണ് കമ്പനി ലക്ഷ്യമിടുന്നത്. 110 നഗരങ്ങളിൽ പ്രവർത്തിക്കുന്ന ഒലയ്ക്ക് 125 മില്യൺ ഉപഭോക്താക്കളാണ് ഇന്ത്യയിൽ ഉള്ളത്.

# ലൈ-ഫൈ എത്തുന്നു

വൈഫൈയുടെ ലോകത്തിലേക്ക് പുതിയ ഒരു അതിഥികൂടി എത്തുന്നു. ലൈഫൈ എന്നാണ് പുതിയ ടെക്നോളജിയുടെ പേര്. കേന്ദ്രസർക്കാരിനു കീഴിലുള്ള ഇലക്ട്രോണിക്സ്, ഐടി മന്ത്രാലയമാണ് പുതിയ ലൈ-ഫൈ പരീക്ഷണം നടപ്പിലാക്കുന്നത്.

ഇന്ത്യയിൽ നടന്ന പരീക്ഷണത്തിൽ സെക്കൻഡിൽ 10 ജിബി ഡേറ്റയാണ് ഷെയർ ചെയ്യുവാൻ കഴിഞ്ഞത്. അതുപോലെതന്നെ മിനിറ്റുകൾക്കുള്ളിൽ 20 സിനിമകളും ഇതിൽ ഡൌൺലോഡ് ചെയ്യുവാൻ സാധിക്കുന്നു. പുതിയ വയർലെസ് സിസ്റ്റത്തിന്റെ വേഗത സെക്കന്റിൽ 224 ജിഗാബൈറ്റുകൾ ആണ് ലഭിക്കുന്നത്.

അതുകൊണ്ടു തന്നെ വിമാനത്തിന്റെ വേഗതയിൽ ഇന്റർനെറ്റ് ഉപയോഗിക്കുവാൻ സാധിക്കുന്നു. 1.5 ജിബിയുടെ 20 സിനിമകൾ സെക്കന്റുകൾക്കുള്ളിൽ ഡൗൺലോഡിങ് സാധ്യമാക്കുന്ന തലത്തിലുള്ള ടെക്നോളജിയാണ് ലൈഫൈ.

# പുത്തൻ ഹെഡ്ഫോണുകളുമായി സെൻഹെയ്സെർ



സിഇഎസ് 2018ൽ ഓഡിയോ ഉത്പന്ന നിർമാണ രംഗത്തെ പ്രമുഖരായ സെൻഹെയ്സെർ നിരവധി പുതിയ ഉത്പന്നങ്ങൾ അവതരിപ്പിച്ചു. പുതിയ എച്ച്ഡി 820 ഹെഡ്ഫോണുകളും സിഎക്സ് 6.00 ബിടി ബ്ലൂടൂത്ത് ഇയർബഡ്സുമാണ് ഇതിൽ ശ്രദ്ധേയം.

മികച്ച ശബ്ദം ആസ്വദിക്കാൻ കഴിയണം എന്ന ലക്ഷ്യത്തോടെയാണ് സിഎക്സ് 6.00 ബിടി നിർമ്മിച്ചിരിക്കുന്നതെന്ന് സെൻഹെയ്സറിന്റെ പ്രോഡക്ട് മാനേജർ നാൻ ചെൻ വ്യക്തമാക്കി. വളരെ ചെറുതും കനം കുറഞ്ഞതും അതേസമയം വളരെ സൗകര്യപ്രദവുമായ ഹെഡ്ഫോണുകളാണിത്. തികച്ചും സുതാര്യവും വ്യക്തവുമായ ശബ്ദമാണ് എച്ച്ഡി 820 ഹെഡ്ഫോണുകൾ ലഭ്യമാക്കുന്നത്. പ്രതിധ്വനി പരമാവധി കുറയ്ക്കുന്നതിന് ഇതിലെ സവിശേഷമായ ട്രാൻസ്ഡ്യൂസർ കവർ സഹായിക്കും.

പുതിയ ഹെഡ്ഫോണുകളുടെ മികച്ച പ്രകടനത്തെ സഹായിക്കുന്നത് സെൻഹെയ്സർ റിങ് റേഡിയേറ്റർ ട്രാൻസ്ഡ്യൂസറിന് മേലുള്ള സവിശേഷമായ ഗ്ലാസ്സ് കവറുകളാണ്. ട്രാൻസ്ഡ്യൂസറിന്റെ പിൻഭാഗത്തു നിന്നുള്ള ശബ്ദതരംഗങ്ങൾ രണ്ട് അബ്സോർബർ ചേമ്പറുകളിൽ പ്രതിഫലിക്കാൻ കർവ്ഡ് ഗോറില്ല ഗ്ലാസ്സ് സഹായിക്കും. ഇത് പ്രതിധ്വനി പരമാവധി കുറയ്ക്കും.സിഎക്സ് 6.00 ബിടിയിൽ പ്രധാനമായും ഉള്ളത് ഇയർബഡുകളും അതിനോട് ചേർന്ന കേബിളുമാണ്. ബ്ലൂടൂത്ത് 4.2, ക്വാൽക്കം എപിടിഎക്സ് എന്നിവയാണ് മികച്ച വയർലെസ്സ് ശബ്ദം ലഭ്യമാക്കാൻ സഹായിക്കുന്നത്.രണ്ട് ഡിവൈസുകൾ ഒരേസമയം കണക്ട് ചെയ്യാൻ കഴിയുന്ന മൾട്ടികണക്ഷൻ സംവിധാനവും ഇതിലുണ്ട്. 3വേ കോളിങ് സപ്പോർട്ട് ചെയ്യുന്ന സിവിസി നോയ്സ് കാൻസലേഷൻ ടെക്നോളജിയോട് കൂടിയ ഇന്റഗ്രേറ്റഡ് മൈക്രോഫോൺ ആണ് സിഎക്സ് 6.00 ബിടിയിൽ ഉപയോഗിച്ചിരിക്കുന്നത്.

# ഇൻസ്റ്റാഗ്രാമിൽ ഇനി വീഡിയോ ചാറ്റും




അധികം വൈകാതെ ജനപ്രിയ ഫോട്ടോ സ്ട്രീമിങ് ആപ്ലിക്കേഷനായ ഇൻസ്റ്റാഗ്രാമിൽ വൺ ടു വൺ പ്രൈവറ്റ് വീഡിയോ ചാറ്റ് ഫീച്ചർ വരുമെന്ന് റിപ്പോർട്ട്. നിലവിൽ പരസ്പരം ടെക്സ്റ്റ് മെസേജ് അയക്കാനുള്ള സൗകര്യം ഇൻസ്റ്റാഗ്രാം ഒരുക്കുന്നുണ്ട്.

സ്നാപ്ചാറ്റ് മാതൃക അനുകരിച്ചാണ് ഇൻസ്റ്റാഗ്രാം പുതിയ ഫീച്ചർ അവതരിപ്പിക്കാനൊരുങ്ങുന്നത്. നിലവിൽ ലൈവ് വീഡിയോ ചാറ്റുകൾ വഴി പരസ്യമായുള്ള വീഡിയോ ചാറ്റ് സൗകര്യമാണ് ഇൻസ്റ്റാഗ്രാമിലുള്ളത്. ഇതിൽ നിന്നും മാറി മറ്റ് മെസേജിങ് ആപ്ലിക്കേഷനുകളുടെ മാതൃകയിലാണ് രണ്ട് പേർക്ക് പരസ്പരം രഹസ്യമായി വീഡിയോ കോൾ ചെയ്യാനുള്ള സൗകര്യം ഇൻസ്റ്റാഗ്രാം ഒരുക്കുന്നത്.

വാബീറ്റാ ഇൻഫോയാണ് ഈ വാർത്ത ആദ്യമായി റിപ്പോർട്ട് ചെയ്തത്. വീഡിയോ ചാറ്റ് ചെയ്യണമെങ്കിൽ ആദ്യം ഇൻസ്റ്റാഗ്രാമിലെ ഡയറക്റ്റ് ചാറ്റ് സംവിധാനം വഴി ചാറ്റിങ് ആരംഭിക്കണമെന്ന് റിപ്പോർട്ടിൽ പറയുന്നു.

ഇൻസ്റ്റാഗ്രാം ഡയറക്ട് ചാറ്റ് വിൻഡോയ്ക്ക് മുകളിലായാണ് വീഡിയോ ചാറ്റ് ചെയ്യുന്നതിനുള്ള വീഡിയോ ഐക്കൺ ഉണ്ടാവുക. ഇൻസ്റ്റാഗ്രാമിന്റെ ആൻഡ്രോയിഡ് ഐഒഎസ് പതിപ്പുകളിൽ ഈ ഫീച്ചർ ലഭ്യമാവും.




തിരുവനന്തപുരത്ത് നടന്ന കർമശക്തി ഷോർട്ട് ഫിലിം ഫെസ്റ്റിവലിൽ മികച്ച നടിയ്ക്കുള്ള സ്പെഷ്യൽ ജൂറി അവാർഡ് മായാ വിശ്വനാഥിനും സ്പെഷ്യൽ അവാർഡ് സിനിമ - ടി.വി പി.ആർ.ഒ റഹിം പനവൂരിനും കെ.ടി.ഡി.സി ചെയർമാൻ എം. വിജയകുമാർ നൽകുന്നു.

# പതഞ്ജലി ഉൽപ്പന്നങ്ങൾക്ക് ഖത്തറിൽ നിരോധനം

പതഞ്ജലി ഉൽപ്പന്നങ്ങൾ ഖത്തറിൽ നിരോധിച്ചു. അനുവദനീയമായതിലും കൂടുതൽ അളവിൽ രാസവസ്തുക്കൾ അടങ്ങിയിട്ടുണ്ടെന്ന് കണ്ടെത്തിയതിനെ തുടർന്നാണ് നിരോധനം. പതഞ്ജലി ഉൽപ്പന്നങ്ങൾ ഭക്ഷ്യ സുരക്ഷാ അതോറിറ്റിയുടെ ക്ലീയറൻസ് ലഭിക്കുന്നത് വരെ വിൽക്കാനാകില്ല.

നേരത്തെ പതഞ്ജലി ഉൽപ്പന്നങ്ങൾ നേപ്പാൾ സർക്കാർ തിരിച്ചു വിളിച്ചിരുന്നു. പതഞ്ജലിയുടെ ആറ് ഉൽപ്പന്നങ്ങൾക്ക് ഗുണനിലവാരമില്ലെന്നും നേപ്പാളിലെ മെഡിക്കൽ നിയമങ്ങൾ ലംഘിച്ചുവെന്നും ചൂണ്ടിക്കാട്ടിയാണ് നേപ്പാൾ സർക്കാർ നടപടി സ്വീകരിച്ചത്. ഇന്ത്യയിൽ വിൽക്കുന്ന പതഞ്ജലി ഉൽപ്പന്നങ്ങൾക്കും ഗുണനിലവാരമില്ലെന്ന് നേരത്തെ കണ്ടെത്തിയിരുന്നു.

# ലീയാൻസ്




ലീയാൻസിൽ ഹരീഷ് പേരടിയും ദിലീഷ് പോത്തനും പ്രധാന വേഷത്തിലെത്തുന്നു. കോളേജ് പശ്ചാത്തലത്തിലുള്ള വ്യത്യസ്ത ദ്വിഭാഷാ ഹൊറർ ക്രൈംത്രില്ലറാണ് നിഷ ക്രിയേഷൻസിന്റെ ബാനറിൽ ബിജുദാസ് കഥയെഴുതി സംവിധാനം ചെയ്യുന്ന ലീയാൻസ്. നിഷ നായരും ഹരിഗോവിന്ദും ചേർന്നാണ് ചിത്രം നിർമ്മിയ്ക്കുന്നത്. ഒരേ സമയം മലയാളത്തിലും തമിഴിലും ചിത്രീകരിയ്ക്കുന്നു.

ലീയാൻസിൽ ഹരീഷ് പേരടിയും ദിലീഷ് പോത്തനും പ്രധാന വേഷത്തിലെത്തുമെന്ന്, പരസ്യ ചിത്രസംവിധാന രംഗത്തുനിന്നും വെള്ളിത്തിരയിലെത്തുന്ന നവാഗത സംവിധായകൻ ബിജുദാസ് പറഞ്ഞു. പ്രദീപ് കോട്ടയം, ശിവജി ഗുരുവായൂർ, ശശി കുളപ്പുള്ളി, മനോജ് ഗിന്നസ്, ബദരിലാൽ, അനൂപ്, നിരഞ്ജൻ എബ്രഹാം, അജിത്ത് എഡ്വേർഡ്, റാണി സുബ്രഹ്മണ്യൻ, ബീന ആന്റണി, ധനിഷ സുരേന്ദ്രൻ, മങ്ക മഹേഷ്, മിനി അരുൺ എന്നിവരും ചിത്രത്തിലെ താരങ്ങളാണ്. പുതുമുഖ അഭിനേതാക്കൾക്കും ഈ സിനിമയിൽ അവസരം നൽകുന്നു.

കഥ,സംവിധാനം : ബിജുദാസ്, സ്ക്രിപ്റ്റ് - വിഷ്ണു പൊൻകുന്നം, ഛായാഗ്രഹണം: വിനോദ്.ജി മധു, പ്രോജക്റ്റ് ഡിസൈനർ : അലക്സ് ബാബു, പ്രൊഡക്ഷൻ കൺട്രോളർ - ഷാജി, കോസ്റ്റ്യൂം - ജോമോൻ, പ്രൊഡക്ഷൻ എക്സിക്യൂട്ടീവ് : ഗിരീഷ് കരുവന്തല, ഗാനരചന: അനിൽ പനച്ചൂരാൻ, സംഗീതം: മഞ്ജുനാഥ് വിജയ്, ആലാപനം: കലാമണ്ഡലം നിസരി നന്ദൻ, ആർട്ട്: വിഷ്ണു നെല്ലായ, മേയ്ക്കപ്പ്: ബിജു പോത്തൻകോട്, സ്റ്റിൽസ് - മനാഫ് ഫിംഗർ ടിപ്സ്, പി.ആർ.ഒ: എ.എസ് പ്രകാശ് എന്നിവരാണ് ചിത്രത്തിലെ സാങ്കേതിക വിദഗ്ദ്ധർ. പാലക്കാട്, കൊടൈക്കനാൽ എന്നിവിടങ്ങളിലായി മാർച്ച് അവസാന വാരത്തിൽ ലീയാൻസ് ചിത്രീകരണം ആരംഭിയ്ക്കും.

**എ.എസ് പ്രകാശ്**

# എന്റെ



കോപ്പിറൈറ്റ് പ്രൊഡക്ഷന്റെ ബാനറിൽ പ്രഗ്നേഷ് സി.കെ സംവിധാനം നിർവഹിക്കുന്ന ബോധവത്കരണ ഹ്രസ്വ ചിത്രമാണ് 'എന്റെ'. ശുചിത്വം പ്രധാന പ്രമേയമാക്കിയാണ് ഈ ചിത്രം ഒരുങ്ങുന്നത്.സ്വാർത്ഥതയുടെ ലോകത്തിൽ ജീവിക്കുന്ന മനുഷ്യർ പലപ്പോഴും മറന്നു പോകുന്ന ഒന്നാണ് നമ്മുടെ പൊതു സ്ഥലങ്ങൾ. അതിനാൽ തന്നെ പൊതു ഇടങ്ങൾ നമ്മുടെ സ്വന്തമല്ലെന്ന തോന്നൽ കൊണ്ടുനടക്കുന്നതിനാൽ അറിഞ്ഞും അറിയാതെയും നാം അവിടങ്ങളിൽ മാലിന്യങ്ങളും, ചപ്പു ചവറുകളും വലിച്ചെറിയുന്നു. എന്റെ എന്ന സ്വാർത്ഥത നമ്മളിൽ ഉണ്ടായാൽ മാത്രമേ ഈ പൊതു ഇടങ്ങളെല്ലാം ശുചിത്വമായി നിലനിൽകുകയുള്ളു. അത്തരത്തിൽ ഒരു തിരിച്ചറിവ് പകരുകയാണ് രണ്ടു മിനിറ്റു മാത്രം ദൈർഘ്യമുള്ള ഈ ബോധവത്കരണ സിനിമ.

കോഴിക്കോട് മിഠായി തെരുവും പരിസരവുമാണ് ഈ ചിത്രത്തിന്റെ പ്രധാന ലൊക്കേഷൻ. ചപ്പു ചവറുകൾ ബോധമില്ലാതെ വലിച്ചെറിയരുത്. അത് വേസ്റ്റ് ബിനുകളിലാണ് നിക്ഷേപിക്കേണ്ടത് എന്ന് ഒരു ഭിക്ഷക്കാരനും കുറെ കുട്ടികളും ചേർന്ന് കാണിച്ചു തരുകയാണ് എന്റെ എന്ന ഹൃസ്വ ചിത്രത്തിലൂടെ ചെയ്യുന്നത്. ജനസിസ് ഫെസിലിറ്റി മാനേജ്മെന്റ് ആന്റ് ജനിറ്റോറിയൽ സർവീസ് ആണ് ഈ ചിത്രത്തിന്റെ നിർമ്മാണ ചിലവുകൾ വഹിക്കുന്നത്. ആസാദ് കണ്ണാടിക്കൽ, ധന്യ രതീഷ്, ഷാരോൺ, അടിമാലി രാജൻ, ഷീമ, ദേവനന്ദ, രൂപേഷ് കൊയിലാണ്ടി, വിമൽ ഷാഖിൽ, ധനേഷ് കൃഷ്ണൻ, മിഥുൻ, അനഘ, സ്റ്റിഫ പൊന്നു, സൂര്യ റിലേഷ്, ഷാവിയാ ഷിനോജ്, മുഹമ്മദ് ഷഹ്ബാൽ തുടങ്ങി ഒട്ടനവധി താരങ്ങളെ അണിനിരത്തിയാണ് ചിത്രം ഒരുങ്ങുന്നത്. ക്യാമറ ജഗന്ത്.വി. റാമും,എഡിറ്റിങ് രജീഷ് ഗോപിയും,സംഗീതം സാജൻ.കെ.റാമും, അസ്സോസിയേറ്റ് ഡയറക്ടർ രാധേഷ് അശോക്, മേക്കപ്പ് ധന്യ മേരി, രശ്മി, സ്റ്റിൽസ് സത്യൻ കാലിക്കറ്റ്,ഡിസൈൻ സുബിൻ വിശാന്തും ആണ് നിർവഹിച്ചിരിക്കുന്നത്. ഫെബ്രുവരി മാസത്തിൽ ഈ ഹ്രസ്വ ചിത്രം ജനങ്ങൾക്ക് സമർപ്പിക്കും.

# ശേഷം വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



## പോത്തൻ ജോസഫ് അതികായന്മാരുടെ നായകൻ

മനോവിഷമം അനുഭവിക്കുന്നവർക്ക് ഇതൊരു സാന്ത്വനമായിതീർന്നിട്ടുണ്ട്. ഒരിക്കൽ ആത്മഹത്യചെയ്യാൻ ഇറങ്ങിത്തിരിച്ച ഒരു യുവാവ് യാദൃശ്ചികമായി ഇദ്ദേഹത്തിന്റെ കോളം വായിച്ച് ആത്മഹത്യയിൽ നിന്നും പിൻതിരിഞ്ഞതായി കേട്ടിട്ടുണ്ട്. പിന്നീട് പോത്തൻ ജോസഫിനെ നേരിൽ കണ്ട് ആ യുവാവ് നന്ദി പറഞ്ഞതും ചരിത്രം.

നമ്മുടെ രാജ്യത്തിന് സ്വാതന്ത്ര്യം ലഭിക്കുന്നതിന് മുമ്പ് ഉണ്ടായിരുന്ന പത്രാധിപന്മാർ അക്ഷരാർത്ഥത്തിൽ അതികായന്മാരായിരുന്നു അതിൽ മലയാളിയായ പോത്തൻ ജോസഫ് ആകട്ടെ അതികായന്മാരുടെ നായകനും.

പോത്തൻ ജോസഫിനെ നാം ഓർക്കുന്നത് 'ഓവർ എ കപ്പ് ഓഫ് റ്റീ' (ഒരു കപ്പ് ചായപ്പുറത്ത്) എന്ന കോളത്തിലൂടെയാണല്ലോ. സംഭവബഹുലമായ ഒരു കാലഘട്ടത്തെ വരച്ചുകാട്ടിയ മഹാനായ കോളമിസ്റ്റ്. പത്രലോകത്ത് ഈ കോളത്തിന് ഉണ്ടായിരുന്ന പ്രഭാവവും ആകർഷണീയതയും മറ്റൊരു കോളത്തിനുമുണ്ടായിരുന്നിട്ടില്ല. ബ്രിട്ടീഷ് ഉദ്യോഗ വർഗ്ഗത്തേയും ഇന്ത്യൻ ദേശീയവാദികളേയും ഒരു പോലെ ഈ കോളത്തിന്റെ നിർബന്ധ വായനക്കാരാക്കി മാറ്റുവാൻ പോത്തൻ ജോസഫിന് കഴിഞ്ഞിരുന്നു. ബ്രിട്ടീഷ് ഭരണകാലത്ത് രണ്ടുപതിറ്റാണ്ടും തുടർന്ന് സ്വതന്ത്ര ഭാരതത്തിലും ഏതാണ്ട് രണ്ടുപതിറ്റാണ്ടോളം തുടർച്ചയായി ദിനം തോറും പ്രത്യക്ഷപ്പെട്ടിരുന്നു. വല്ലപ്പോഴുമൊരിക്കൽ അപ്രത്യക്ഷമായിട്ടുമുണ്ട്. അതിനു കാരണം അധികാരത്തിനു മുമ്പിൽ അടിയറവ് പറയുന്നതിലും നല്ലത് എഴുതാതിരിക്കുന്നതാണെന്നു എഴുത്തുകാരന് തോന്നിയതുകൊണ്ടു മാത്രമായിരുന്നു. ലോകത്താകമാനം ശ്രദ്ധനേടിയിട്ടുള്ള ഇത്തരം കോളങ്ങളിൽ എഴുത്തുകാരന്റെ പേര് അച്ചടിക്കാതെ പ്രസിദ്ധീകരിച്ചിട്ടുള്ള ഓരേയൊരു കോളം 'ഓവർ എ കപ്പ് ഓഫ് റ്റീ' മാത്രമായിരിക്കും. എങ്കിലുംഅതാരാണ് എഴുതുന്നതെന്ന് അറിയാത്തവരായി ആരും ഉണ്ടായിരുന്നുമില്ല.

മഹാത്മജിയും വൈസ്രോയിയും രാജഗോപാലാചാരിയും പണ്ഡിറ്റ് നെഹ്റുവുമൊക്കെ ഒരുപോലെ ആസ്വദിച്ചു. ചുരുക്കിപ്പറഞ്ഞാൽ ഈ കോളത്തിനായി വായനക്കാർ ശ്വാസമടക്കി കാത്തിരുന്നു. ആരോടും പകയോ വിദ്വേഷമോ തെല്ലുമില്ലാതെ ചിരിക്കാനും ഗഹനമായി ചിന്തിക്കാനും ഒട്ടേറെ വായനക്കാർക്ക് ആശ്വാസമരുളാനും കഴിഞ്ഞതുകൊണ്ടാണ് ഓവർ എ കപ്പ് ഓഫ് റ്റീ ഇത്രയ്ക്ക് മഹത്തരമായിത്തീർന്നത്.

മനോവിഷമം അനുഭവിക്കുന്നവർക്ക് ഇതൊരു സ്വാന്തനമായിതീർന്നിട്ടുണ്ട്. ഒരിക്കൽ ആത്മഹത്യചെയ്യാൻ ഇറങ്ങിത്തിരിച്ച ഒരു യുവാവ് യാദൃശ്ചികമായി ഇദ്ദേഹത്തിന്റെ കോളം വായിച്ച് ആത്മഹത്യയിൽ നിന്നും പിൻതിരിഞ്ഞതായി കേട്ടിട്ടുണ്ട്. പിന്നീട് പോത്തൻ ജോസഫിനെ നേരിൽ കണ്ട് ആ യുവാവ് നന്ദി പറഞ്ഞതും ചരിത്രം. അഭിഭാഷകനും എംപിയും എംഎൽഎയും സർവ്വോപരി പത്രപ്രവർത്തക

നുമായ ഡോ.സെബാസ്റ്റ്യൻ പോളിൽനിന്നാണ് ഞാൻ പോത്തൻ ജോസഫിന്റെ അനുപമമായ കഴിവുകളെക്കുറിച്ച് ആദ്യമായി കേൾക്കുന്നത്.

പുറംമോടികാട്ടുന്ന രാഷ്ട്രീയക്കാരേയും അല്പൻമാരേയും ഭീരുക്കളായ നേതാക്കളേയും അദ്ദേഹം വെറുതെവിട്ടില്ല. അപ്പോഴും നർമ്മബോധം കൈവിടാത്ത ശൈലിയിൽ വായനക്കാരെ മുഴുവൻ രസിപ്പിച്ചു. പുതിയ വെളിച്ചം തെളിച്ചു. ഒരിക്കൽപ്പോലും അദ്ദേഹം ആരേയും നോവിച്ചില്ല. ഏറ്റവും ഉചിതമായ ഹാസ്യമായിരുന്നു അതിൽ നിറയെ. സ്ഫുടം ചെയ്ത നർമ്മത്തിൽ ചാലിച്ചവയായിരുന്നു അത്.

മദ്ധ്യ തിരുവിതാംകൂറിലെ ചെങ്ങന്നൂരിൽ ഊരയിൽ കുടുംബത്തിൽ സി.ഐ.ജോസഫിന്റെയും സാറാമ്മയുടേയും മകനായി 1892 മാർച്ച് 15ന് പോത്തൻ ജോസഫ് ജനിച്ചു. പിതാവ് വളരെ ചിട്ടയോടെയാണ് മകനെ വളർത്തിയത്. കർക്കശക്കാരനായ അച്ഛന്റെ ചൂരൽ പ്രയോഗം ഏറെ ഏറ്റുവാങ്ങിയ പോത്തന് അച്ഛനെ പ്രതി അഭിമാനവും അതിലേറെ സ്നേഹവും എന്നും ഉണ്ടായിരുന്നു. അമ്മയാകട്ടെ നന്നായി വായിക്കുന്ന കൂട്ടത്തിലായിരുന്നു. സ്വന്തമായി അഭിപ്രായമുള്ള സ്വയം പര്യാപ്തയായ സാറാമ്മ സാധാരണ സുറിയാനി ക്രിസ്ത്യാനി സ്ത്രീകളിൽനിന്ന് വ്യത്യസ്തയായിരുന്നു. ജോലി സംബന്ധമായി ഭർത്താവിനോടൊപ്പം തെക്കൻ തിരുവിതാംകൂറിൽ താമസിച്ച സമയത്ത് തമിഴ് പഠിച്ചെടുത്തു. പുസ്തകങ്ങൾ വായിച്ചുള്ള അറിവ് മറ്റുള്ളവരുമായി പങ്കിടാൻ സാറാമ്മയ്ക്ക് ഏറെ താൽപര്യമായിരുന്നു. പ്രഭാഷണകലയിൽ ഏറെ നിപുണയായ അവരുടെ സംസാരത്തിൽ എപ്പോഴും രൂക്ഷമായ പരഹാസമുണ്ടായിരുന്നു. തനിക്കു ചുറ്റുമുള്ള വ്യക്തികളേയും സംഭവങ്ങളേയും കൃത്യമായി മനസ്സിലാക്കി അത് വെട്ടിത്തുറന്നു പറയാൻ അവർക്ക് കഴിയുമായിരുന്നു. പുസ്തകങ്ങളോടുള്ള സ്നേഹവും ശക്തമായ ഇച്ഛാശക്തിയും പോത്തന് മാതാവിൽനിന്നുമാണ് ലഭിച്ചതെങ്കിലും അസാധാരണമായ നർമ്മബോധം പിതാവിന്റെ സംഭാവനയായിരുന്നു. പിന്നീട് ഈ സവിശേഷതകൾ തന്നെയാണ് അവരുടെ മകനെ തന്റെ പ്രതിദിന കോളത്തിലൂടെ ഒരു ദേശീയ പ്രതിഭാസമാക്കിമാറ്റിയത്. ഓവർ എ കപ്പ് ഓഫ് റ്റീ 1920 കളിൽ ആരംഭിച്ചപ്പോൾ ലോകത്തെ തന്നെ ആദ്യത്തെ രാഷ്ട്രീയ പ്രതിദിന പംക്തി എന്ന ആശയത്തിന് പോത്തൻ ജോസഫ് തുടക്കമിടുകയായിരുന്നുവെന്ന് ടി.ജെ.എസ്. ജോർജ് എഴുതിയ പത്രപ്രവർത്തനത്തിലെ പാഠങ്ങൾ - പോത്തൻ ജോസഫിന്റെ കഥയിൽ വിവരിക്കുന്നു.

സ്കൂൾ വിദ്യാഭ്യാസം ചെങ്ങന്നൂരിലും ഇന്റർമീഡിയറ്റ് കോട്ടയം സിഎംഎസ് കോളേജിലും ബിഎ മദ്രാസിലെ പ്രസിഡൻസി കോളേജിലുമായാണ് പോത്തൻ ജോസഫ് നേടിയത്.

പോത്തന്റെ സഹോദരനായ ജോർജ് ജോസഫാണ് ലോക ക്ലാസിക്കുകളുടെ ജാലകം ഇദ്ദേഹത്തിന് തുറന്നു കൊടുത്തത്. ഷേക്സ്പിയർ, ഹോമർ, വാല്മീകി ഇങ്ങനെ നീളുന്ന പരമ്പരയെ പോത്തൻ കാർന്നു തിന്നാൻ തുടങ്ങി. സാഹിത്യത്തിലെ ശ്രദ്ധേയമായ പരിച്ഛേദങ്ങൾ ഹൃദിസ്ഥമാക്കാനും ഉരുവിടാനും തുടങ്ങി. ബൈബിൾ പുതിയനിയമത്തിലെ അപ്പൊസ്തലന്മാരുടെ പ്രവൃത്തികൾ (The ACTS OF THE APOSTLE) 26-ാം അദ്ധ്യായം പോത്തന് കാണാപാഠമായിരുന്നു. തന്റെ നിലപാടുകൾ വ്യക്തമാക്കാൻ ലോകസാഹിത്യത്തിലെ അറിയപ്പെടുന്ന പുസ്തകങ്ങളിൽ നിന്നുള്ള ഉദ്ധരണികൾ അവസരോചിതമായി ഉപയോഗിക്കുന്നതിലെ അനായാസത ജോർജ് ജോസഫിൽ നിന്നാണ് കക്ഷി കരഗതമാക്കിയത്.

17-ാം വയസ്സിൽ പോത്തൻ അന്ന എന്ന പന്ത്രണ്ട് വയസ്സുകാരിയുടെ കഴുത്തിൽ മിന്നുകെട്ടി. ചെങ്ങന്നൂർ അതുവരെ ദർശിച്ചിട്ടില്ലാത്ത തരത്തിലുള്ള കല്യാണം. രണ്ടു വെള്ളക്കുതിരകളെ പൂട്ടിയ രഥത്തിലായിരുന്നു വധുഗൃഹമായ തിരുവല്ലയിലേയ്ക്ക് വിവാഹഘോഷയാത്ര പുറപ്പെട്ടത്. വേറെ 35 കുതിരകൾ ഇവരെ അകമ്പടി സേവിച്ചിരുന്നു. പള്ളിയിലേക്ക് ഇവരെ ആനയിച്ചിരുന്നത് പല്ലക്കിലും. പൗരപ്രമാണിയും വക്കീലുമായിരുന്ന അന്നയുടെ പിതാവ് മാമ്മന് മരുമകനെ ഒരു എഞ്ചിനീയർ ആക്കണമെന്നായിരുന്നു ആഗ്രഹം. എന്നാൽ പോത്തനാകട്ടെ അദ്ധ്യാപകനാകാൻ മോഹിച്ചു. ആദ്യം സിലോണിലും പിന്നെ സെക്കന്തരാബാദിലും അദ്ധ്യാപകന്റെ കുപ്പായം അണിഞ്ഞു. ആയിടയ്ക്കാണ് എഴുത്തിൽ ശ്രദ്ധതിരിഞ്ഞത്. അതിനു കാരണം കേണൽ ആർ.എച്ച്.കാമറൂണിനെ പരിചയപ്പെട്ടതാണ്. ജോലിയിൽ നിന്നു വിരമിച്ച കേണൽ ഹൈദരബാദ് ബുള്ളറ്റിൻ എന്നൊരു ദിനപത്രം നടത്തിയിരുന്നു. ഇംഗ്ലീഷിനോടുള്ള പോത്തന്റെ അടുപ്പം മനസ്സിലാക്കിയ കേണൽ പത്രത്തിലേക്ക് എന്തെങ്കിലും എഴുതിക്കൊടുക്കുവാൻ ആവശ്യപ്പെട്ടു. അങ്ങനെ ഹൈദ്രബാദ് ബുള്ളറ്റിനിൽ എഴുതി തുടങ്ങി. കൃത്യമായി കിട്ടിയിരുന്ന പ്രതിഫലം വീണ്ടുംവീണ്ടും



Thursday, June 17, 1948

## OVER A CUP OF TEA



എഴുതാൻ പോത്തനെ പ്രേരിപ്പിച്ചു. ഏറെ താമസിയാതെ അദ്ധ്യാപകന്റെ കുപ്പായം ഉപേക്ഷിച്ച് ബുള്ളറ്റിനിൽ പത്രപ്രവർത്തകനായി ചേർന്നു. എന്നാൽ ഭാര്യാപിതാവിന്റെ സ്നേഹപൂർണ്ണമായ നിർബന്ധത്തിനു വഴങ്ങി ഒരു വർഷം തികയും മുമ്പേ പത്രത്തിലെ ജോലി ഉപേക്ഷിച്ച് ബോംബെയിലെത്തി. ഈവനിംഗ് കോളേജിൽ എൽഎൽബിയ്ക്കു ചേർന്നു. പകൽ നേരം ഹ്യൂ ഹൈസ്ക്കൂളിൽ അദ്ധ്യപകനായി ചേർന്ന് സ്വന്തം ചെലവുകൾക്ക് പണം കണ്ടെത്തി. എൽഎൽബി പാസ്സായതോടെ നാട്ടിലെത്തി. വക്കീൽപ്പണിക്കിരുന്നു. കേസ്സൊന്നും കിട്ടുന്നില്ലെന്നു കണ്ട് ഒടുവിൽ ആ പണി ഉപേക്ഷിച്ച് തനിക്ക് ആത്മസംതൃപ്തി നൽകുന്നത് പത്രപ്രവർത്തനമാണെന്നു തിരിച്ചറിഞ്ഞ പോത്തൻ ബോംബെ ക്രോണിക്കിൾ എന്ന പത്രത്തിൽ ഒരു ജോലി തരപ്പെടുത്തി. മാസം 175 രൂപ ശമ്പളം. ഹോർണിമാൻ നേതൃത്വം കൊടുക്കുന്ന ഒരു ടീമായിരുന്നു ബോംബെ ക്രോണിക്കിളിന്റെ ചുക്കാൻ പിടിച്ചിരുന്നത്. ഏറെ താമസിയാതെ ആ ടീമിലെ തിളങ്ങുന്ന മുത്തായി പോത്തൻ ജോസഫ് മാറി. എന്നാൽ ഹോർണിമാൻ പത്ര മാനേജുമെന്റുമായി ഇടഞ്ഞു പുറത്തുപോയി. ഏറെ താമസിയാതെ പോത്തൻ ജോസഫും ബോംബെ ക്രോണിക്കിൾ വിട്ട് കൽക്കത്തയിലേക്ക് പോയി. അവിടെ 1920ൽ ക്യാപിറ്റൽ എന്ന സാമ്പത്തിക പ്രസിദ്ധീകരണത്തിന്റെ സഹപത്രാധിപരായി. 600രൂപ ശമ്പളം. ഏതാണ്ട് നാലു സംവത്സരക്കാലം സംതൃപ്തിയോടെ തന്നെ അവിടെ തുടർന്നു. ഇതിനിടെ ബംഗാളികളുമായി ഒരു മാനസിക അടുപ്പം അദ്ദേഹം സൃഷ്ടിച്ചിരുന്നു.

ക്യാപിറ്റലിന്റെ പത്രാധിപർ പാറ്റ്ലൊവെറ്റ് കൂർമ്മബുദ്ധിയുള്ള എഴുത്തുകാരനായിരുന്നു. ഐറീഷുകാരനായ അദ്ദേഹത്തിന്റെ നർമ്മബോധം പോത്തൻ ജോസഫിന് ഏറെ പ്രിയമായിരുന്നു. ഒരിക്കൽ ലോവെറ്റ് അവധിയിലായിരുന്നപ്പോൾ ഡിച്ചേഴ്സ് ഡയറി എന്ന കോളം കൈകാര്യം ചെയ്യാൻ പോത്തൻ ജോസഫിനെയാണ് ഏൽപ്പിച്ചത്. ഏതോ പ്രചോദനത്താലെന്നപോലെ ഉണ്ടായ തീരുമാനം അതിമനോഹരമായിതന്നെ പോത്തൻ ആ പംക്തി മുന്നോട്ടു കൊണ്ടുപോയി. തന്റെ ഉള്ളിൽ ഉറങ്ങിക്കിടന്നിരുന്ന കഴിവുകളെ കണ്ടെത്തുകയായിരന്നു അദ്ദേഹം. ജോസഫിലെ കോളമിസ്റ്റ് പുറത്തുചാടിയത് അക്കാലത്താണ്. തന്റെ തുടർന്നുള്ള പത്രപ്രവർത്തന ജീവിതത്തിന്റെ കേന്ദ്രബിന്ദുവായി രൂപാന്തരപ്പെട്ട ഒന്നിന്റെ തുടക്കമായിരുന്നുവെന്ന് പോത്തൻ പോലും അറിഞ്ഞില്ല. അങ്ങനെയിരിക്കെയാണ് ബോംബെയിൽ നിന്ന് വോയ്സ് ഓഫ് ഇന്ത്യ പത്രാധിപരുടെ കസ്സേരയിലേക്കുള്ള ക്ഷണം വന്നത്. പോത്തൻ ജോസഫിന്റെ പത്രാധിപത്യത്തിൽ ഇറങ്ങുന്ന ആദ്യ സംരംഭം. സ്വന്തം പംക്തിയുടെ ആരംഭവും അവിടെത്തന്നെയായിരുന്നു. പേര് ഓർ ദെവ്ര് (hors d'oeuvre) പ്രധാന ഭക്ഷണത്തിന് നാന്ദിയായ കടി. ചെറിയ ചെറിയ ഖണ്ഡികകളിൽ സാഹിത്യ സൂചനകളും നർമ്മവും എരിവും പുളിയും നിറഞ്ഞ ആരേയും ഒഴിവാക്കാതെയുള്ള പംക്തിയായിരുന്നു അത്. ദിവസേന അത് പ്രത്യക്ഷപ്പെടുകയും ചെയ്തു.



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.



# ഉണർത്താം ഉപബോധമനസ്സിനെ

നിങ്ങളുടെ ഉപബോധമനസ്സിൽ ഒരാഗ്രഹത്തെ പൂർണ്ണ സമർപ്പണത്തോടെ പ്രതിഷ്ഠിച്ചാൽ ഒരു ദിവസം അത് യാഥാർത്ഥ്യമാകുന്നത് കാണാം. – ഏൾ നൈറ്റിംഗേൽ

ചിന്തകളുടെ ഒഴുക്കിനെയാണ് നാം പൊതുവേ മനസ്സ് എന്ന് പറയുന്നത്. മനസ്സ് ഒരു ഊർജ്ജരൂപമാണെന്ന് നമുക്കു പറയുവാൻ സാധിക്കും. "There is gold mine in your gold mind" നിങ്ങളുടെ മനസ്സിൽ ഒരു വലിയ നിധിശേഖരം തന്നെയുണ്ട്. ജീവിത വിജയം നേടിയ മനുഷ്യർ ഈ ഊർജ്ജ പ്രവാഹത്തെ കണ്ടെത്തിയിട്ടുള്ളവരാണ്. ജീവിതത്തിന്റെ ഏത് മേഖലയിൽ പ്രവർത്തിക്കുന്നവർക്കും തങ്ങളുടെ പ്രകടനം പതിൻ മടങ്ങ് വർദ്ധിപ്പിക്കുവാൻ മന:പരിവർത്തനത്തിലൂടെ അനായാസം സാധിക്കും. കമ്പ്യൂട്ടറിന് സേഫ്റ്റ്‌വെയർ എന്നതുപോലെയാണ് മനുഷ്യന് മനസ്സ്.

ലോകത്തിൽ ഏത് കാര്യവും രണ്ട് പ്രവശ്യം സംഭവിക്കുന്നു എന്നാണ് പറയാറ്. ആദ്യം മനസ്സിൽ രണ്ടാമത് യാഥാർത്ഥ്യത്തിൽ. ലോകത്തിൽ ഇന്നുള്ളതിൽ വച്ച് ഏറ്റവും ഉയരമുള്ള കെട്ടിടം ദുബായിയിലെ ബുർജ് ഖലീഫയാണെന്ന് നമുക്ക് അറിയാം എന്നാൽ ആ കെട്ടിടത്തെക്കാളും എത്രയോ മടങ്ങ് ശക്തമാണ് അത് ഭാവനയിൽ സൃഷ്ടിച്ച വ്യക്തിയുടെ മനസ്സ്. തിരുവനന്തപുരത്തെ പത്മനാഭസ്വാമിക്ഷേത്രത്തിൽ ഒരു നിധിശേഖരം കണ്ടെത്തിയത് ഈ അടുത്ത നാളിലാണ് എന്നാൽ അതിനു മുൻപും നൂറ്റാണ്ടുകളോളം പത്മനാഭസ്വാമി ക്ഷേത്രം അവിടെ നിലനിന്നിരുന്നു. ഒരു പുരാതന ക്ഷേത്രമായി നമ്മൾ അതിനെ കണക്കാക്കിയിരുന്നു. എന്നാൽ ഒരു വലിയ നിധിശേഖരം അവിടെ കണ്ടെത്തിയതിന് ശേഷം ആളുകൾ പത്മനാഭസ്വാമി ക്ഷേത്രത്തെ നോക്കി കാണുന്ന രീതിയിൽ വലിയ വ്യത്യാസങ്ങൾ വന്നിട്ടുണ്ട്. ഇത് നമ്മുടെ മനസ്സിന്റെ കാര്യത്തിലും സംഭവിക്കാം. നമ്മുടെ പലരുടെയും മനസ്സിലും ഇതുപോലെ കണ്ടെടുത്തിട്ടില്ലാത്ത നിധിശേഖരങ്ങളുണ്ട്. ഈ നിധി ശേഖരങ്ങളെ നിങ്ങളുടെ ജീവിത കാലത്തിനുള്ളിൽ കണ്ടെടുക്കാൻ കഴിഞ്ഞില്ലെങ്കിൽ അത് എന്തൊരു കഷ്ടതരമായ അവസ്ഥയാണെന്ന് ആലോചിച്ചു നോക്കൂ. എന്നാൽ ഒരിക്കൽ മനസ്സാകുന്ന നിധിശേഖരത്തെ കണ്ടെത്തിക്കഴിഞ്ഞാൽ നമ്മുടെ ചിന്തകൾ മാറും പെരുമാറ്റം മാറും. ഈ മാറ്റം സാഹചര്യങ്ങളിലും പ്രതിഫലിക്കും. ആളുകൾ നമ്മെ നോക്കിക്കാണുന്ന രീതിയിലും പ്രകടമായ വ്യത്യാസം ഉണ്ടാകും. അന്നുവരെ നമ്മെ കുറ്റപ്പെടുത്തിയ നിരുത്സാഹപ്പെടുത്തിയ ആളുകൾപോലും നമ്മുടെ സൗഹൃദം ആഗ്രഹിക്കും.

മനസ്സിന് രണ്ട് തലങ്ങൾ ഉണ്ട് - ബോധതലവും (Concious mind) ഉപബോധതലവും (Sub concious mind). ബോധമനസ്സ് നമ്മൾ ഉണർന്നിരിക്കുമ്പോൾ പ്രവർത്തന നിരതമാകുന്ന മനസ്സാണ്. നമ്മുടെ ബോധപൂർവ്വമായ പ്രവർത്തനങ്ങളിൽ ചലനങ്ങളിൽ നമ്മെ സഹായിക്കുന്നത് ബോധമനസ്സാണ്. ഇത് മനസ്സിന്റെ ഏകദേശം പത്ത് ശതമാനത്തോളം വരും. മനസ്സിന്റെ ഏതാണ്ട് തൊണ്ണൂറ് ശതമാനവും ഉപബോധ മനസ്സാണ്. ഇരുപത്തിനാല് മണിക്കൂറും മുന്നൂറ്റി അറുപത്തിയഞ്ച് ദിവസവും സജീവമാണ് ഉപബോധമനസ്സ്. നമ്മുടെ ജീവിതത്തിൽ നാം നേരിടുന്ന പ്രശ്നങ്ങളുടെയെല്ലാം ഉത്തരം ഉപബോധ മനസ്സിലുണ്ട്. പലപ്പോഴും ഉറങ്ങാൻ കിടക്കുമ്പോൾ നമ്മൾ അലാറം വയ്ക്കാറുണ്ട്. എന്നാൽ അലാറത്തെക്കാളും അഞ്ച് മിനിട്ടെങ്കിലും മുൻപേ നാം ഉറക്കത്തിൽ നിന്ന് ഉണരാറുണ്ട്. യാത്രകളിൽ ഉറങ്ങുന്ന സ്വഭാവം നമ്മിൽ പലർക്കും



ഉണ്ട് എന്നാൽ ഇറങ്ങേണ്ട സ്ഥലത്തിന് തൊട്ട് മുൻപിലായി ആരോ വിളിച്ചുണർത്തിയപോലെ ഉണർന്ന അനുഭവങ്ങളും നമുക്ക് ഉണ്ടായിട്ടുണ്ടാകാം. ഇവയൊക്കെ ഉപബോധ മനസ്സിന്റെ പ്രവർത്തനങ്ങളാണ്.

ചില കാര്യങ്ങൾ ശ്രദ്ധിച്ചാൽ ഉപബോധ മനസ്സിന്റെ ശക്തി നമുക്കും തിരിച്ചറിയാൻ കഴിയും.

## ദുരനുഭവങ്ങളെ മറക്കാം

ജീവിതം സുഖദു:ഖ സമ്മിശ്രമായ അവസ്ഥയാണ് എന്ന് നാം കേട്ടിട്ടുണ്ട്. മറക്കാൻ ആഗ്രഹിക്കുന്ന ചില അനുഭവങ്ങളിലൂടെ കടന്ന് വന്നിട്ടുള്ളവരാണ് നാം എല്ലാവരും. അങ്ങനെ നാം മറക്കാൻ ആഗ്രഹിക്കുന്ന കാര്യങ്ങളെ മറക്കുക തന്നെ വേണം. ഉപബോധ മനസ്സിന് നല്ല കാര്യങ്ങളിൽ ശ്രദ്ധപതിപ്പിക്കണമെങ്കിൽ ചീത്തയായിട്ട് ഒന്നും തന്നെ നമ്മുടെ മനസ്സിൽ ഉണ്ടാകാൻ പാടില്ല. ഉപബോധ മനസ്സ് ഒരു പൂന്തോട്ടംപോലെയാണ് നാം അവിടെ ഏത് ചെടി നടുന്നോ അതിനനുസരിച്ചുള്ള പുഷ്പവും നമുക്ക് ലഭിക്കുന്നു. ഒരിക്കലും നമ്മുടെ ഉപബോധമനസ്സിൽ കളകൾ ഉണ്ടാകാൻ സമ്മതിക്കരുത്.

ഒരിക്കൽ മഹാനായ ഒരു ഗുരുവിന്റെ അടുത്ത് ഒരു രാജാവ് എത്തി. ജീവിതത്തിലെ ദുരനുഭവങ്ങളെ മറക്കാൻ കഴിയാത്തതാണ് തന്റെ പ്രശ്നമെന്ന് രാജാവ് ഗുരുവിനെ ബോധിപ്പിച്ചു. തന്റെ കൂടെ കുറെനാൾ ആശ്രമത്തിൽ വസിക്കുവാൻ ഗുരു രാജാവിനെ ക്ഷണിച്ചു. രാജാവിന് സന്യാസികൾ ധരിക്കുന്ന രീതിയിലുള്ള വസ്ത്രങ്ങൾ നൽകിയ ഗുരു പുറത്ത് തൂക്കാൻ ഒരു ചാക്ക് കൂടി അദ്ദേഹത്തിന് നൽകി. എപ്പോഴെങ്കിലും ജീവിതത്തിലെ ദുരനുഭവങ്ങൾ ഓർമ്മ വരുമ്പോഴൊക്കെ രാജാവ് ഗുരുവിന്റെ അടുക്കലേക്ക് ഓടിയെത്തി. അങ്ങനെ എത്തിയ ഓരോ തവണയും ഗുരു ഓരോ ചീത്ത ഉരുളക്കിഴങ്ങ് വീതം ചാക്കിൽ നിക്ഷേപിച്ചു. കുറെനാൾ കഴിഞ്ഞപ്പോൾ ചാക്കിന്റെ ഭാരത്താലും ദുർഗന്ധത്താലും രാജാവ് അസ്വസ്ഥനായി. രാജാവ് ഈ കാര്യം ഗുരുവിനെ ബോധ്യപ്പെടുത്തി. അപ്പോൾ ഗുരു പറഞ്ഞ മറുപടി രാജാവിന്റെ കണ്ണ് തുറപ്പിച്ചു. ‘ ഈ ചീഞ്ഞ ഉരുളക്കിഴങ്ങുകൾ പോലെയാണ് നമ്മുടെ മനസ്സിലുണ്ടാകുന്ന ദുരനുഭവങ്ങളെപ്പറ്റിയുള്ള ഓരോ ചിന്തയും. അത് നമ്മെ തന്നെ ദുഷിപ്പിക്കും’. ഇത് ഉപബോധമനസ്സിന്റെ കാര്യത്തിലും പ്രസക്തമാണ്. നമ്മുടെ ജീവിതത്തിലെ ദുരനുഭവങ്ങളെക്കുറിച്ചുള്ള ഓർമ്മകൾ നമ്മുടെ മനസ്സിനെ ദുഷിപ്പിക്കാൻ ഒരിക്കലും നാം അനുവദിക്കരുത്.

## ചിത്രീകരിക്കാം നേടിയെടുക്കാം

ഉപബോധ മനസ്സിന്റെ ഭാഷ ചിത്രങ്ങളാണ്. വിജയികൾ അറിഞ്ഞോ അറിയാതെയോ ചിത്രങ്ങളുടെ സാധ്യത ഉപയോഗപ്പെടുത്തിയിട്ടുണ്ട്. നമ്മൾ തിരഞ്ഞെടുത്തിരിക്കുന്ന ലക്ഷ്യത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുവാൻ അവയുടെ ചിത്രീകരണം നമ്മെ സഹായിക്കുന്നു. വീട് പണിയുന്ന ആളുകൾ എത്രയോ വട്ടം ആ വീടിന്റെ രൂപം മനസ്സിൽ കണ്ടിട്ടുണ്ടാകും. മറ്റൊരർത്ഥത്തിൽ പറഞ്ഞാൽ ചിത്രങ്ങളായി മനസ്സിൽ കാണാത്ത ഒന്നും തന്നെ ആരും ഇന്നുവരെ നേടിയിട്ടില്ല. ഇന്ന് നിങ്ങൾ ആയിരിക്കുന്ന അവസ്ഥ എന്നെങ്കിലും നിങ്ങളുടെ മനസ്സിലൂടെ കടന്ന് പോയിട്ടുള്ളതാവാം. കായിക താരങ്ങളൊക്കെ ഈ മാർഗ്ഗം വലിയ രീതിയിൽ ഉപയോഗിക്കാറുണ്ട്. 2016 ൽ ബ്രസീലിലെ റിയോഡി ജനിറയിൽ നടന്ന ഒളിമ്പിക്സിൽ ഗുസ്തിയിൽ വെങ്കലമെഡൽ നേടിയ സാക്ഷിമാലിക് ഒരു ദേശീയ ചാനലിന് കൊടുത്ത അഭിമുഖത്തിൽ പറഞ്ഞത് ഒൻപതാം വയസ്സു മുതൽ ഒരു ഒളിമ്പിക്സ് മെഡൽ കിട്ടിയാലുള്ള തന്റെ പ്രതികരണം എങ്ങനെ ആയിരിക്കുമെന്ന് മനസ്സിൽ പലവട്ടം ചിത്രീകരിച്ചിരുന്നു എന്നാണ്. മനസ്സും ശരീരവും വലിയ രീതിയിൽ ബന്ധപ്പെട്ടാണ് കിടക്കുന്നത് എന്ന് നമുക്കറിയാം. മാനസ്സികമായി എന്തെങ്കിലും വിഷമതകൾ ഉള്ളപ്പോൾ അത് നമ്മുടെ ശരീരത്തെ ബാധിക്കുന്നു. അതുപോലെ തന്നെ ശാരീരികമായ എന്തെങ്കിലും ബുദ്ധിമുട്ടുകൾ ഉള്ളപ്പോൾ അത് മനസ്സിനെയും അസ്വസ്ഥമാക്കുന്നു. മനസ്സിൽ ഒരോ കാര്യം പലവട്ടം കാണുമ്പോൾ ആ ലക്ഷ്യം നേടിയെടുക്കാൻ ശരീരം വേണ്ട തയ്യാറെടുപ്പുകൾ നടത്തുന്നു അത് ലക്ഷ്യത്തിലേക്ക് നയിക്കുന്നു.

ചിത്രീകരണം അഥവാ വിഷലൈസേഷന്റെ പൂർണ്ണഫലം ലഭിക്കുവാൻ നാം ചില കാര്യങ്ങൾ ചെയ്യേതുണ്ട്. വിഷലൈസേഷന് പറ്റിയ ഏറ്റവും നല്ല സമയം ഉറങ്ങുന്നതിന് തൊട്ട് മുൻപും ഉറക്കമുണർന്നുള്ള പത്ത് മിനിട്ടുമാണെന്നാണ് ഈ മേഖലയിലെ വിദഗ്ദ്ധരുടെ അഭിപ്രായം. അതുകൊണ്ട് തന്നെ ഈ സമയം വിഷലൈസേഷനായി തിരഞ്ഞെടുക്കുന്നതാവും ഉചിതം.

നമ്മെ പൂർണ്ണമായി സമർപ്പിക്കുന്നതാവണം വിഷലൈസേഷൻ. അതിനാൽ നാം കാണുന്ന ചിത്രങ്ങൾ ചലിക്കുന്നവയും നിറങ്ങളോട് കൂടി ഉള്ളതാവാനും പ്രത്യേകം ശ്രദ്ധിക്കണം. യാഥാർത്ഥ്യവും അയഥാർത്ഥ്യവും തമ്മിൽ തിരിച്ചറിയുവാനുള്ള കഴിവ് ഉപബോധമനസ്സിനില്ല. വിഷലൈസേഷനിലൂടെ ഇല്ലാത്ത ചില കാര്യങ്ങൾ ഉണ്ട് എന്ന് നാം മനസ്സിനെ പറഞ്ഞ് പഠിപ്പിക്കുവാനാണ് ശ്രമിക്കുന്നത്. അത് ലക്ഷ്യത്തിലേക്കടുക്കുവാൻ നമ്മെ സഹായിക്കുന്നു. ഭാരതത്തിന്റെ മുൻ രാഷ്ട്രപതിയായിരുന്ന ഡോ.എ.പി.ജെ.അബ്ദുൽകലാം രാമേശ്വരം കടൽത്തീരത്ത് മണൽപ്പരപ്പിൽ കിടന്ന് നക്ഷത്രങ്ങളുള്ള ആകാശം നോക്കികണ്ട വിഷലുകളെപ്പറ്റി അദ്ദേഹത്തിന്റെ ആത്മകഥയിൽ പറയുന്നുണ്ടല്ലോ. ഒരിക്കൽ കണ്ട് അവസാനിപ്പിക്കുവാനുള്ള മാർഗ്ഗമല്ല ഇത്. സജീവമായ വിഷലുകൾ പലവട്ടം, ദീർഘനാളുകൾ കാണുമ്പോഴാണ് നമുക്കിതിന്റെ ഗുണഫല

ങ്ങൾ ലഭിക്കുന്നത്.

## ആവാം അൽപ്പം ആത്മഗതങ്ങൾ

ആത്മഗതം (affirmation) എന്നാൽ തുടർച്ച യായി നാം ആവർത്തിക്കുന്ന ചില മുദ്രാവാചക ങ്ങളാണ്. പ്രത്യേകിച്ച് ഒരു കാരണവുമില്ലാതെ നമ്മളിൽ പല മുദ്രാവാചകങ്ങളും പറയാറുണ്ട്. പലപ്പോഴും അവ നെഗറ്റീവ് അത്മഗതങ്ങളാണ്. 'എനിക്കതിന് കഴിയില്ല.' 'അവർ എന്ത് വിചാരി ക്കും.' 'ഞാൻ ചെയ്തത് ശരിയായില്ല' തുടങ്ങിയ രീതിയിലുള്ള മുദ്രാവാചകങ്ങളാണ് നാം പറ യാറ്. ഇതിന് പകരം 'എനിക്ക് കഴിയും' ' ഞാൻ വിജയിക്കും' ' ഞാൻ മിടുക്കനാണ്' ' ഞാൻ മിടു ക്കിയാണ്' പോലെയുള്ള പോസിറ്റീവ് മുദ്രാവാച കങ്ങൾ പറയുവാൻ ശ്രമിച്ചാൽ നമ്മുടെ ഉപബോ ധമനസ്സ് കൂടുതൽ കാര്യക്ഷമമാകും.

## ചില ആത്മഗതങ്ങൾ

ഞാൻ സന്തോഷവും വിജയവും സമൃദ്ധിയും തിരഞ്ഞെടുക്കുന്നു.

ഞാൻ സമ്പത്തിനെയും ആരോഗ്യത്തെയും ആഗ്രഹിക്കുന്നു.

എനിക്ക് എന്നിലും എന്റെ കഴിവുകളിലും ഉത്തമ വിശ്വാസമുണ്ട്.

എന്റെ ജീവിതത്തിൽ അത്ഭുതങ്ങൾ സംഭ വിച്ചുകൊണ്ടേ ഇരിക്കുന്നു.

അവസരങ്ങളുടെ വാതായനങ്ങൾ എനിക്ക് മുൻപിൽ തുറന്ന് കിടക്കുന്നു.

നല്ല കാര്യങ്ങൾ ഇന്ന് സംഭവിക്കുവാൻ പോ കുന്നു

ഞാൻ ചെയ്യുന്ന തൊഴിലിനെ ഞാൻ അതിര റ്റ് സ്നേഹിക്കുന്നു

ഇതു പോലെയുള്ള നൂറ് കണക്കിന് മുദ്രാ വാചകങ്ങൾ തിരഞ്ഞെടുത്ത് സ്ഥിരമായി പറഞ്ഞ് ശീലിക്കുന്നത് ഉപബോധമനസ്സിനെ ഊർജ്ജസ്വ ലമാക്കുവാൻ സഹായിക്കും. ഇവ നിങ്ങളുടെ കാഴ്ചയിൽപ്പെടുന്ന വിധം കമ്പ്യൂട്ടറിന്റെയും മൊബൈൽ ഫോണിന്റെയുമൊക്കെ സ്ക്രീനിൽ പ്രദർശിപ്പിക്കുന്നതും ഉചിതമാണ്.



## മെഡിറ്റേഷൻ അഥവാ ധ്യാനം

ആധുനിക കാലഘട്ടത്തിലെ തൊഴിലും തൊഴിലി ടങ്ങളും വളരെയേറെ തിരക്ക് പിടിച്ചവയാണ്. തളർന്ന് അവശരായാണ് പലരും തൊഴിലിടങ്ങളിൽ നിന്ന് വീ ടുകളിലേക്ക് വരുന്നത്. ഇത് നമ്മിൽ പലപ്പോഴും മാന സിക സമ്മർദ്ദം (stress) ഉണ്ടാക്കാറുണ്ട്. കടുത്ത മാന സിക സമ്മർദ്ദം പലപ്പോഴും ആരോഗ്യത്തെ ബാധി ക്കുന്നു. ഇത്തരം അവസരങ്ങളിൽ മനസ്സിനെ ശാന്ത മാക്കാനുള്ള മാർഗ്ഗമാണ് ധ്യാനം. എല്ലാ എട്ട് വയസ്സു മുതലുള്ള കുട്ടികളെയും ധ്യാനം പരിശീലിപ്പിച്ചാൽ ഒരു തലമുറകൊണ്ട് നമുക്ക് ലോകത്തിൽ അക്രമ ങ്ങൾ ഇല്ലാതാക്കാമെന്ന് ടിബറ്റൻ ആത്മീയനേതാവ് ദലൈലാമ പറയുന്നത് മെഡിറ്റേഷന്റെ പ്രാധാന്യത്തെ യാണ് സൂചിപ്പിക്കുന്നത്. ധ്യാനത്തിലൂടെ മനസ്സ് ശാ ന്തമായ ഒരു അവസ്ഥയിലേക്ക് എത്തിച്ചേരുകയാണ്. 'ഒരിക്കലും ചതിക്കാത്ത സുഹൃത്താണ് ശാന്തത'എ ന്നാണ് കൺഫ്യൂഷ്യസ് പറഞ്ഞിരിക്കുന്നത്.

നമ്മുടെ മനസ്സിനെ ശരിയായി മനസ്സിലാക്കുവാൻ ധ്യാനം നമ്മെ സഹായിക്കുന്നു. നെഗറ്റീവിൽ നിന്ന് പോസിറ്റീവിലേക്കും അക്ഷമയിൽ നിന്ന് ക്ഷമയിലേ ക്കും ദു:ഖത്തിൽ നിന്ന് സന്തോഷത്തിലേക്കും അത് മനസ്സിനെ നയിക്കുന്നു. പുലർകാല സമയമാണ് ധ്യാ നിക്കാൻ പറ്റിയ ഏറ്റവും നല്ല സമയം കാരണം പു ലർവേളയിൽ അന്തരീക്ഷം വളരെ ശാന്തതയുള്ളതായി രിക്കുമല്ലോ. ധ്യാനത്തിന് തൊട്ടു മുൻപ് വലിയ രീതി യിലുള്ള സംഭാഷണങ്ങൾ ഫോൺ, ടിവി ഇവ ഒഴിവാ ക്കുന്നതാണ് ഉചിതം. ഭക്ഷണം കഴിക്കുന്നതിന് മുൻപു ള്ള സമയം ധ്യാനത്തിനായി തിരഞ്ഞെടുക്കുന്നതാണ് ന ല്ലത്. ചെറിയ ശബ്ദത്തിലുള്ള സ്വച്ഛമായ സംഗീതം കേൾ ക്കുന്നത് മനസ്സിനെ ശാന്തമാക്കാനും അതുവഴി പൂർ ണ്ണമായി ധ്യാനിക്കുവാനും സഹായിക്കും. മനസ്സിന്റെ ശക്തി കൂട്ടാനുള്ള മറ്റേത് മാർഗ്ഗവും പോലെ കൃത്യനി ഷ്ഠ പാലിക്കുക എന്നത് വളരെ പ്രധാനപ്പെട്ടതാണ്. കൃത്യമായി ഒരേ സ്ഥലത്ത് ഒരേ സമയത്ത് അഞ്ച് മി നിട്ടെങ്കിലും കണ്ടെത്തിയാൽ ഉപബോധമനസ്സിന്റെ അന്നുവരെ കണ്ടെത്തുവാൻ കഴിയാതിരുന്ന വാതായ നങ്ങളിലേക്ക് ചെന്നെത്തുവാൻ നമുക്ക് സാധിക്കും.

ജീവിതത്തിലെ ദുരനുഭവങ്ങളെ മറക്കുന്നത് വ ഴിയും വിഷ്വലൈസേഷൻ വഴിയും പോസിറ്റീവായ ആത്മഗതങ്ങളിലൂടെയും മെഡിറ്റേഷനിലൂടെയും ഉപ ബോധമനസ്സാകുന്ന മാന്ത്രികച്ചെപ്പ് നമുക്ക് തുറക്കാം. ഉപബോധ മനസ്സാകുന്ന ജ്വാലയിൽ നിന്നാണ് നേട്ട ങ്ങൾ കടന്ന് വരുന്നത് എന്ന ഡോ.എ.പി.ജെ.അബ്ദുൾ കലാമിന്റെ വാക്കുകൾ നമുക്ക് മറക്കാതിരിക്കാം. ●



**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com



# സിനിമ വന്ന വഴി

ഇന്നും നമ്മെ ഏറെ വിസ്മയിപ്പിച്ചു കൊണ്ടിരിക്കുകയാണ് സിനിമയുടെ മായിക ലോകം. നിശ്ചലചിത്രം പകർത്താൻ കഴിയുമെങ്കിൽ ചലിക്കുന്ന ചിത്രങ്ങളും പകർത്താൻ കഴിയുമെന്ന ചിന്ത ഉടലെടുത്തത് ഫോട്ടോഗ്രഫിയുടെ കണ്ടുപിടിത്തം കഴിഞ്ഞതോടെയാണ്.

മനുഷ്യ ചരിത്രത്തിലെ ഏറ്റവും വിസ്മയകരമായ കണ്ടുപിടിത്തങ്ങളിൽ ഒന്നാണ് സിനിമ. സിനിമയുടെ പിന്നിലെ ചരിത്രം വളരെ രസകരമാണ്.ആദ്യ കാലങ്ങളിൽ വെള്ളത്തുണിയിലെ ചലിക്കുന്ന രൂപങ്ങൾ ഭൂതങ്ങളാണെന്നാണ് പലരും കരുതിയത്.സിനിമയുമായി എത്തിയവരെ ജനങ്ങൾ ഭ്രാന്തന്മാരെന്നും മന്ത്രവാദികളെന്നും വിളിച്ചു. അതിനുശേഷവും സിനിമ ഒരുപാട് വളർന്നു ജനകീയമായി. ഇന്നും നമ്മെ ഏറെ വിസ്മയിപ്പിച്ചു കൊണ്ടിരിക്കുകയാണ് സിനിമയുടെ മായിക ലോകം. നിശ്ചലചിത്രം പകർത്താൻ കഴിയുമെങ്കിൽ ചലിക്കുന്ന ചിത്രങ്ങളും പകർത്താൻ കഴിയുമെന്ന ചിന്ത ഉടലെടുത്തത് ഫോട്ടോഗ്രഫിയുടെ കണ്ടുപിടിത്തം കഴിഞ്ഞതോടെയാണ്. 17–ാം നൂറ്റാണ്ടിന്റെ 2–ാം പകുതിയിലാണ് ചലിക്കുന്ന ചിത്രങ്ങൾ എന്ന ലക്ഷ്യം മനുഷ്യനിലേക്ക് എത്തിയത്. കണ്ണിൽ പതിക്കുന്ന ഒരു വസ്തുവിന്റെ പ്രതിരൂപം ഒരു സെക്കന്റിന്റെ 1/24 സമയം കണ്ണിലും തലച്ചോറിലുമായി നിലനിൽക്കുന്നു എന്ന ശാസ്ത്ര ചിന്തയുടെ പരിണിത ഫലമായാണ് 24 ഫ്രെയിമുകളിലൂടെ ഒരു സെക്കന്റ് ദൈർഘ്യമുള്ള ചലച്ചിത്രം ലഭിക്കുന്നു എന്നത്.

### ചലിക്കുന്ന ചിത്രങ്ങൾ

ഹെന്റി റെന്നോ ഹെയ്ൽ എന്ന അമേരിക്കക്കാരനാണ് ചിത്രങ്ങൾ ചലിക്കുന്ന രൂപത്തിൽ അവതരിപ്പിക്കാൻ ശ്രമിച്ചത്. ഒരു മനുഷ്യന്റെ വിവിധതരത്തിലുള്ള ചിത്രങ്ങൾ ഓരോന്നായി ഒരു ഡിസ്കിൽ ഫിറ്റ്ചെയ്ത് വെള്ളത്തുണിയിൽ അവതരിപ്പിച്ചുനോക്കി. തുടർച്ചയായി ഈ ചിത്രങ്ങൾ വന്നുകൊണ്ടിരുന്നപ്പോൾ ഒരു മനുഷ്യൻ നൃത്തം ചെയ്യുന്ന പ്രതീതി ഉണ്ടായി. 1870ൽ ആയിരുന്നു ഇത്. എന്നാൽ, ചിത്രം പൊതുവേദിയിൽ പ്രദർശിപ്പിച്ച റെന്നോ ഹെയ്ലിന് പ്രേക്ഷകരിൽനിന്ന് മോശം പ്രതികരണമാണ് ലഭിച്ചത്. അങ്ങനെ ആദ്യത്തെ ആ ചലച്ചിത്ര പ്രവർത്തകന്റെ പരിശ്രമങ്ങൾ പരാജയപ്പെട്ടു.

### എഡ്വാർഡ് മേബ്രിഡ്ജ്

റെന്നോ ഹെയ്ൽ അവതരിപ്പിച്ച പരീക്ഷണങ്ങൾ എഡ്വാർഡ് മേബ്രിഡ്ജ് എന്ന ഇംഗ്ലീഷ് വംശജനായ അമേരിക്കക്കാരൻ ഏറ്റെടുത്തു. ചെറുപ്പത്തിൽ തന്നെ ഫോട്ടോഗ്രഫിയോടുള്ള താൽപര്യം അദ്ദേഹത്തിനുണ്ടായിരുന്നു. ഈ സമയത്താണ് കുതിരപ്പന്തയത്തിൽ തൽപരനായ ലിലാന്റ് സ്റ്റാഫോർഡ് എന്ന പ്രഭുവിന്റെ ആഗ്രഹം സഫലീകരിക്കാൻ മേബ്രിഡ്ജിന് അവസരം കിട്ടുന്നത്. കുതിര ഓടുന്ന സമയത്ത് നാലുകാലും ഭൂമിയിൽ തൊടാതെ നിൽക്കുന്ന സമയമുണ്ട്. അത് ഫോട്ടോയിൽ പകർത്താനാണ് പ്രഭു ആവശ്യപ്പെട്ടത്. നരവധി പരിശ്രമങ്ങൾക്കുശേഷം 24 ക്യാമറകൾകൊണ്ട് 24 ചിത്രങ്ങൾ മേ ബ്രിഡ്ജ് പകർത്തി. കുതിരയുടെ കാലുകൾ ഒരു പ്രത്യേക നിമിഷത്തിൽ ഭൂമിയിൽ തൊടാതെ നിൽക്കുന്നു എന്ന് മനസ്സിലായി. എന്നാൽ ഈ ചിത്രങ്ങൾ എല്ലാം തുടർച്ചയായി തിരശ്ശീലയിൽ പതിപ്പിച്ചപ്പോൾ കുതിര ഓടിപ്പോകുന്ന പ്രതീതി കണ്ടു.

### വില്യം ഫ്രീസ്ഗ്രീൻ

1855ൽ ജനിച്ച ഇംഗ്ലണ്ടുകാരനായ വില്യം ഫ്രീസ്ഗ്രീൻ ആണ് സെല്ലുലോയ്ഡ് എന്ന വസ്തു കണ്ടുപിടിച്ചത്. തുടക്കത്തിൽ ഗ്ലാസ് പേപ്പറുകളിലായിരുന്നു ഇദ്ദേഹം ചിത്രങ്ങൾ പതിപ്പിച്ചെടുത്തത്. പരീക്ഷണങ്ങൾകൊണ്ട് കടംകയറിയ ഇദ്ദേഹത്തിന് ജയിലിൽ വരെ പോകേണ്ടിവന്നു. സ്വന്തം ക്യാമറപോലും വിറ്റ് കഷ്ടതയനുഭവിച്ച ഫ്രീസ്ഗ്രീനാണ് യഥാർഥത്തിൽ സിനിമയുടെ ആദ്യകാല ശിൽപി. ഇദ്ദേഹം വികസിപ്പിച്ചെടുത്ത സെല്ലുലോയ്ഡിന്റെ വികസിത രൂപമാണ് ഫിലിം. ഇദ്ദേഹം ആദ്യകാലത്ത് നിർമിച്ചതും പിന്നീട് വിൽക്കേണ്ടിവന്നതുമായ ക്യാമറ ഇന്നും ലണ്ടനിലെ നാഷനൽ മ്യൂസിയത്തിൽ സൂക്ഷിക്കുന്നു. 1889ൽ ആണ് ആദ്യമായി തന്റെ ചിത്രങ്ങൾ ഇദ്ദേഹം ഒരു പ്രേക്ഷകന്റെ മുന്നിൽ അവതരിപ്പിച്ചത്.

### തോമസ് ആൽവ എഡിസൻ

ഫ്രീസ്ഗ്രീനിന്റെ പരീക്ഷണങ്ങളുടെ തുടർച്ച നടത്തിയ വ്യക്തി തോമസ് ആൽവ എഡിസനാണ്.


തോമസ്ആൽവ എഡിസൺ


വില്യം ഫ്രീസ്ഗ്രീൻ


എഡ്വാർഡ് മേബ്രിഡ്ജ്


ധുന്ദിരാജ് ഗോവിന്ദ് ഫാൽകെദാ

ഇന്ന് കാണുന്ന സിനിമയുടെ സാങ്കേതിക കാര്യങ്ങൾ വികസിപ്പിച്ചെടുത്തതിൽ എഡിസന് ഏറെ പങ്കുണ്ട്. 1891-ടെ കിനറ്റോസ്കോപ് എന്ന ക്യാമറയും അദ്ദേഹം നിർമ്മിച്ചു. ഈ കാലഘട്ടത്തിലാണ് എഡിസൻ ശബ്ദലേഖനയന്ത്രം കണ്ടുപിടിച്ചത്. പിന്നീട് ശബ്ദവും ചിത്രവും ഒരു സമയത്ത് ഒരാൾക്ക് മാത്രം കേൾക്കുകയും കാണുകയും ചെയ്യാവുന്ന മറ്റൊരു യന്ത്രംകൂടി കണ്ടുപിടിച്ചു. എഡിസന്റെ പരീക്ഷണ സഹായിയായ ഒരാളിന്റെ തുമ്മലാണ് ആദ്യമായി രേഖപ്പെടുത്തിയത്.

## ലൂമിയർ സഹോദരന്മാർ

പൊതുജനങ്ങൾക്കായി ആദ്യമായി സിനിമ പ്രദർശിപ്പിച്ച് ചരിത്രത്തിൽ ഇടംനേടിയവരാണ് ലൂമിയർ സഹോദരന്മാർ. ഫ്രാൻസിലെ ബെസനനിൽ 1862 ഒക്ടോബർ 19നാണ് മൂത്തവനായ അഗസ്റ്റ് ലൂമിയറിന്റെ ജനനം. 1864 ഒക്ടോബർ അഞ്ചിനാണ് ഇളയവനായ ലൂയി ലൂമിയർ ജനിച്ചത്. ലിയോണിലെ ലാ മാർട്ടിനിയർ എന്ന പ്രശസ്തമായ ടെക്നിക്കൽ സ്കൂളിൽ ഇരുവരും പരിശീലനം നേടി.

പിതാവ് ക്ളോഡ് അന്റോയിൻ ലൂമിയർ ഒരു ഫോട്ടോഗ്രഫിക് സ്ഥാപനം നടത്തിയിരുന്നു. ഇത് ഫോട്ടോഗ്രഫിയിലുള്ള അവരുടെ കഴിവ് വളർത്തി. ക്യാമറയിലും പ്രൊജക്ടറിലും നിരവധി പരീക്ഷണങ്ങൾ നടത്തിയ അവർ നിരവധി പേർക്ക് ഒരേസമയം കാണാനാവുന്ന ഒരു ചലച്ചിത്ര പ്രദർശനരീതി ആവിഷ്കരിച്ചു. സിനിമാറ്റോഗ്രാഫ് എന്നാണ് അവർ അതിനെ വിളിച്ചത്. 1895 ഫെബ്രുവരി 13ന് ലൂമിയർ സഹോദരന്മാർ തങ്ങളുടെ സിനിമാറ്റോഗ്രാഫിന് പേറ്റന്റ് നേടിയെടുത്തു. ഫാക്ടറിയിൽനിന്ന് ജോലിക്കാർ പുറത്തേക്ക് വരുന്നതിന്റെ ദൃശ്യങ്ങളാണ് ഇതുപയോഗിച്ച് ആദ്യം ചിത്രീകരിച്ചത്. 1895 മാർച്ച് 19നായിരുന്നു ഇത്.

1895 ഡിസംബർ 28നാണ് പാരിസിൽ ലൂമിയർ സഹോദരന്മാർ തങ്ങളുടെ ചിത്രത്തിന്റെ ആദ്യ പൊതു പ്രദർശനം നടത്തിയത്. 10 ഹ്രസ്വചിത്രങ്ങളാണ് അവർ പ്രദർശിപ്പിച്ചത്.

ഒരു സ്റ്റേഷനിൽ ട്രെയിൻ എത്തുന്നതിന്റെ ദൃശ്യവും അവർ പ്രദർശിപ്പിച്ചു. ഇതുകണ്ട്, ട്രെയിൻ തങ്ങളുടെ നേരെ പാഞ്ഞുവരുകയാണന്ന് ഭയന്ന് ആളുകൾ ചിതറിയോടി.

## ആദ്യത്തെ സ്ഥിരം തീയേറ്റർ

ആദ്യത്തെ സ്ഥിരം തീയേറ്റർ വരുന്നത് അമേരിക്കയിലെ ന്യൂകാസിൽ എന്ന പട്ടണത്തിലാണ്. ദ കാസ്ക്കേഡ് എന്ന ഈ തിയറ്റർ നിർമിച്ചത് വാർണർ ബ്രദേഴ്സാണ്.

## ഹോളിവുഡിന്റെ ജനനം

നിരവധി വ്യക്തികൾ സിനിമാ പ്രദർശനവുമായി മുന്നോട്ട് പോകവെ എഡിസൻ 1909ൽ ഒരു പ്രസ്താവനയിറക്കി. സിനിമ എന്ന മാധ്യമത്തിന്റെ അവകാശി താനാണെന്നും അത് അവതരിപ്പിക്കുന്നവർ ഒരു വിഹിതം തരണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു. അതിനെ എതിർത്തവരെ എഡിസന്റെ ഏജന്റുമാർ നേരിട്ടു. സിനിമ ചിത്രീകരണം തടസ്സപ്പെട്ടപ്പോൾ പലരും ന്യൂയോർക് വിടാൻ തീരുമാനിച്ചു. ഒരുസംഘം ലോസ്ആഞ്ജലസിനടുത്തുള്ള 'കെവേംഗാ' എന്ന ഗ്രാമത്തിലെത്തി. ഹോളിവുഡ് എന്നായിരുന്നു ആ ഗ്രാമത്തിലെ ഒരു കൃഷിത്തോട്ടത്തിന്റെ പേര്. 1910ഓടെ ഹോളിവുഡ് അമേരിക്കൻ സിനിമയുടെ കേന്ദ്രമായി മാറി.

## ഡേവിഡ് മാർക് ഗ്രിഫിത്ത്

സിനിമയെ സിനിമയാക്കിയ പരീക്ഷണ കുത്തുകകളുടെ ഇടയിൽ ശ്രദ്ധേയനാണ് ന്യൂയോർക്കുകാരനായ ഡേവിഡ് മാർക് ഗ്രിഫിത്ത്. ഒരു ചലച്ചിത്ര ഉപകരണശാലയിലെ ജീവനക്കാരനായിരുന്ന ഗ്രിഫിത്ത് പല മാറ്റങ്ങളും സൃഷ്ടിച്ചു. തിരക്കഥ സിനിമയിൽ കൊണ്ടുവന്നതും ഇദ്ദേഹമാണ്. ആദ്യത്തെ രണ്ട് റീൽ ചിത്രമായ 'ദ ബർത്ത് ഓഫ് എ നേഷൻ', 1914ൽ നിർമ്മിച്ചത് ഗ്രിഫിത്തായിരുന്നു. 'ആഫ്റ്റർ മെനി ഇയേഴ്സ്', 'ദി ലോലി വില്ല', 'ന്യൂയോർക് ഹാറ്റ്' തുടങ്ങിയ അനേകം ചിത്രങ്ങൾ അദ്ദേഹം നിർമിച്ചു. ഫെയ്ഡ് ഇൻ, ഫെയ്ഡ് ഔട്ട്, ഡിസോൾവ്, ക്ളോസപ്പ് തുടങ്ങിയ സാങ്കേതിക രീതികൾ അദ്ദേഹം ആവിഷ്കരിച്ചു. രണ്ട് പ്രോജക്ടറുകൾ ഉപയോഗിച്ച് മൂന്നുമണിക്കൂർ നീളമുള്ള സ്വന്തം ചിത്രമായ 'ഇന്റോളറൻസ്' പ്രദർശിപ്പിച്ച അദ്ദേഹം ലോകസിനിമയുടെ പുതിയ മാറ്റങ്ങളുടെ പിതാവാണ്. ഭീകരമായ കടംനിമിത്തം സിനിമാരംഗം വിട്ട ഗ്രിഫിത്ത് 1948ൽ മരിക്കുമ്പോൾ സിനിമാരംഗത്ത് കാര്യമായ മാറ്റങ്ങൾ വന്നിരുന്നു.

## ഡോക്യുമെന്ററി ചിത്രങ്ങൾ

യഥാർഥ ജീവിതത്തെ ഫിലിമിൽ പകർത്തുക എന്ന ലക്ഷ്യവുമായാണ് ഡോക്യുമെന്ററി ചിത്രങ്ങൾ രംഗത്തെത്തിയത്. അമേരിക്കക്കാരനായ റോബർട്ട് ഫ്ളാഹർട്ടി വളരെയധികം മാറ്റങ്ങൾ ഡോക്യുമെന്ററി രംഗത്ത് സൃഷ്ടിച്ചു. അദ്ദേഹത്തിന്റെ 'നാനൂക് ഓഫ് ദ നോർത്' എന്ന ചിത്രത്തിന്റെ ഇതിവൃത്തം എസ്കിമോകളുടെ ദുരിതപൂർണമായ ജീവിതമായിരുന്നു.

അമേരിക്കയിൽ ആൽഫ്രഡ് ഹിച്ച്കോക്കിന്റെ വരവ് സിനിമക്ക് മറ്റൊരു വഴിത്തിരിവ് നൽകി. സസ്പെൻസ് ചിത്രങ്ങൾ നിർമിക്കാനും പ്രദർശിപ്പിക്കാനും അദ്ദേഹം ശ്രമിച്ചു. കൂടാതെ കാർട്ടൂൺ ചിത്രങ്ങളുടെ രംഗപ്രവേശവും തുടർന്ന് വാൾട്ട് ഡിസ്നിയുടെ മിക്കി മൗസുമൊക്കെ ലോകസിനിമയിൽ വന്ന മാറ്റങ്ങളുടെ ഭാഗമായിരുന്നു.

അമേരിക്കയിൽ രൂപം പ്രാപിച്ച സിനിമ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ വികസിക്കാൻ തുടങ്ങി. റഷ്യയിലും ജർമനിയിലുമൊക്കെ ശക്തമായ സിനിമകൾ ജനിച്ചു.

## സിനിമ ഇന്ത്യയിലേക്ക്

ചലിക്കുന്ന ചിത്രം പ്രദർശിപ്പിച്ചതിന്റെ പേരിൽ സ്വന്തം നാടായ ഫ്രാൻസിൽനിന്ന് ഒളിച്ചോടിവന്ന ലൂമിയർ സഹോദരന്മാർ 1896 ജൂലൈയിൽ ബോംബെയിലെത്തി. ലണ്ടനിൽ അവരുടെ ചിത്രം കണ്ട ചില ബ്രിട്ടീഷുകാരാണ് ലൂമിയർ സഹോദരന്മാരെ ഇന്ത്യയിൽ കൊണ്ടുവന്നത്. അങ്ങനെയാണ് ചലച്ചിത്രത്തിന്റെ ആദിരൂപം ഇന്ത്യയിൽ ആദ്യമായി കാൽകുത്തുന്നത്. 1896 ജൂലൈ ഏഴിന് ബോംബെയിലെ വാട്സൻ ഹോട്ടലിലെ ഊണുമുറിയിലാണ് ഇന്ത്യയിലെ ആദ്യത്തെ സിനിമാപ്രദർശനം നടന്നത്. 1897ൽ കൽക്കത്തയിലായിരുന്നു ഇന്ത്യയിലെ ആദ്യ സിനിമ ചിത്രീകരിച്ചത്. ജയിംസ് ടീൻ എന്ന ഇംഗ്ളീഷുകാരനായിരുന്നു അതിന്റെ നിർമ്മാതാവും സംവിധായകനും.

## ധുന്ദിരാജ് ഗോവിന്ദ് ഫാൽകെദാ

ദാദാസാഹേബ് ഫാൽകെയെന്നാണ് ഇദ്ദേഹം അറിയപ്പെടുന്നത്. ഇദ്ദേഹമാണ് ഇന്ത്യൻ സിനിമയുടെ പിതാവ്. 1870 ഏപ്രിൽ 30നാണ് ഇദ്ദേഹത്തിന്റെ ജനനം. 1910ൽ 'ക്രിസ്തുവിന്റെ ചരിത്രം' എന്ന ചിത്രം ബോംബെയിൽവെച്ച് അദ്ദേഹം കാണാനിടയായി. അന്നു മുതൽ ഒരു സിനിമ നിർമ്മിക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. ഇതിനായി ജർമനിയിൽപോയി ചലച്ചിത്ര നിർമ്മാണത്തിന്റെ വിവിധ വശങ്ങളെക്കുറിച്ച് പഠിച്ചു. ഒരു മൂവിക്യാമറ വാങ്ങി തിരികെയെത്തിയ അദ്ദേഹം ഭാര്യയുടെ ആഭരണങ്ങൾ വിറ്റ് ഇന്ത്യയിലെ ആദ്യത്തെ നിശ്ശബ്ദചിത്രത്തിന്റെ നിർമാണമാരംഭിച്ചു. ബോംബെ കൊറോണേഷൻ തിയറ്ററിൽ 1931 മെയ് മൂന്നിന് രാജാ ഹരിശ്ചന്ദ്ര പ്രദർശനത്തിന് എത്തിയത് ഇന്ത്യൻ സിനിമയുടെ ചരിത്ര നേട്ടമായിരുന്നു. ഇന്ത്യൻ സിനിമയുടെ പിതാവായി ചരിത്രമെഴുതാൻ ഫാൽക്കെ അനുഭവിച്ച കഷ്ടപ്പാടുകൾ ഏറെ ആയിരുന്നു എന്നതിന്റെ തെളിവാണ് ഹരിശ്ചന്ദ്ര ഫാക്റ്ററി എന്ന മറാത്തി ചിത്രം. രാജാഹരിശ്ചന്ദ്ര നാലു റീലിൽ 3700 അടി നീളത്തിൽ നാൽപ്പതു മിനിറ്റ് ദൈർഘ്യമുള്ളതാണ്. ഈ നിശബ്ദ ചിത്രത്തിൽ പുരാണ കഥാപാത്രമായ ഹരിശ്ചന്ദ്രന്റെ കഥയാണ് വിവരിക്കുന്നത്. ദത്താത്രേയ ദാമോദർ ദബ് കെ.യാണ് ഇതിൽ ഹരിശ്ചന്ദ്രനായി വേഷമിട്ടിരിക്കുന്നത്. ചിത്രത്തിലെ അഭിനേതാക്കൾ എല്ലാം പുരുഷൻമാരായിരുന്നു. നടീനടൻമാരെ കിട്ടാൻ അന്ന് പ്രയസമായിരുന്നത് കൊണ്ട് ഒരു യുവാവാണ് ഹരിശ്ചന്ദ്രന്റെ ഭാര്യയായി വേഷം ഇട്ടത്. ഈ സിനിമയുടെ സംവിധായകൻ, ക്യാമറമാൻ, ചിത്രസംയോജകൻ എല്ലാം ഫാൽകെ തന്നെയായിരുന്നു. 1912ൽ ചിത്രീകരണം ആരംഭിച്ച ഈ സിനിമ പൂർത്തിയായത് 1913ലാണ്. ശ്രീകൃഷ്ണ ജന്മം, ഭസ്മാസുര മോഹിനി, സാവിത്രി, സേതുബന്ധൻ തുടങ്ങിയ സിനിമകൾ നിർമ്മിച്ച ഫാൽകെ 1944 ഫെബ്രുവരി 16ന് അന്തരിച്ചു. ഇദ്ദേഹത്തിന്റെ സ്മരണാർഥമാണ് 1969ൽ കേന്ദ്രസർക്കാർ ദാദാസാഹേബ് ഫാൽകെ അവാർഡ് ഏർപ്പെടുത്തിയത്.

## സെൻസർ ബോർഡ്

1917ൽ ദ്വാരകദാസ് എന്ന ബോംബെക്കാരൻ സ്ഥാപിച്ച കോഹിനൂർ ഫിലിംസ് എന്ന കമ്പനി പുരാണ ചിത്രങ്ങളിൽ നിന്ന് മാറി സാമൂഹിക ചിത്രങ്ങളും നിർമ്മിച്ചുതുടങ്ങി. അവർ നിർമ്മിച്ച 'മാലതി മാധവ്' എന്ന ചിത്രം ഏറെ വിവാദം ഉയർത്തി. നഗ്നതയായിരുന്നു അതിലെ പ്രധാന പ്രശ്നം. അങ്ങനെ സിനിമകളുടെ നിയന്ത്രണത്തിനായി 1920ൽ ഇന്ത്യാ ഗവൺമെന്റ് ഒരു ബോർഡ് രൂപവത്കരിച്ചു. അതാണ് സെൻസർ ബോർഡായി രൂപപ്പെട്ടത്.

## ഇന്ത്യയിൽ ആദ്യമായി ശബ്ദിച്ച സിനിമ 'ആലം ആര'

1929ലാണ് ആദ്യമായി ഒരു വിദേശ ശബ്ദചിത്രം ഇന്ത്യയിൽ പ്രദർശിപ്പിച്ചത്. 'മെലഡി ഓഫ് ലവ്.' 1931ൽ ആണ് ഇന്ത്യയിൽ ആദ്യമായി ഒരു ശബ്ദചിത്രം ഉണ്ടായത്. ആർദേശിർ ഇറാനി നിർമിച്ച 'ആലം ആര' ആണ് ആദ്യ ശബ്ദചിത്രം. ബോംബെയിലെ ഇംപീരിയൽ ഫിലിംസായിരുന്നു നിർമ്മാതാക്കൾ.

ആലം ആര എന്നാൽ പ്രപഞ്ചത്തിന്റെ വെളിച്ചം എന്നാണ്. 1931 മാർച്ച് 31നാണ് ചിത്രം പ്രദർശത്തിനെത്തിയത്. സംഭാഷണങ്ങൾ പറയുക മാത്രമായിരുന്നില്ല ആലം ആര ചെയ്തത്. പാടുകയും ചെയ്തു. ആദ്യ ഇന്ത്യൻ ചലച്ചിത്രഗാനവും അദ്യ പിന്നണി ഗായകനും പിറക്കുകയായിരുന്നു ആദ്യ ശബ്ദചിത്രമായ ആലം ആരയിലൂടെ.




ഒരു രാജകുമാരനും നാടോടി പെൺകുട്ടിയും തമ്മിലുള്ള പ്രണയകഥ പറഞ്ഞ ചിത്രം ഒരുക്കിയത് ആർദ്രേശിർ ഇറാനിയാണ്. പൃഥ്വിരാജ് കപൂറും, സുബൈദയും, മാസ്റ്റർ വിത്തലും, എൽ വി പ്രസാദും, എലിസറും, ജില്ലൂവും ചിത്രത്തിൽ പ്രധാന കഥാപാത്രങ്ങളെ അവതരിപ്പിച്ചിച്ചു. 'ബദ്‌ല ദിൽവായേഗ യരാഭ് തൂ...' എന്ന ഗാനം പാടി വാജിദ് മുഹമ്മദ് ഖാൻ ആദ്യത്തെ പിന്നണി ഗായകനായി. ചിത്രത്തിൽ ഒരു ഫക്കീറിന്റെ വേഷത്തിൽ അഭിനയിക്കുകയും ചെയ്തു വാജിദ് മുഹമ്മദ് ഖാൻ. മൊത്തം ഏഴ് ഗാനങ്ങളാണ് ചിത്രത്തിലുണ്ടായിരുന്നത്. ജോസഫ് ഡേവിഡ് ആണ് ചിത്രത്തിന്റെ തിരക്കഥയൊരുക്കിയത്. ഉറുദു സംഭാഷണങ്ങൾ മുൻഷി സഹീറും രചിച്ചു. അന്നത്തെ ബോംബെയിലെ മജിസ്റ്റിക്കിൽ ആലം ആര കാണാനെത്തിയ ജനങ്ങളെ നിയന്ത്രിക്കാൻ പൊലീസിന്റെ സഹായം തേടേണ്ടി വന്നിരുന്നു.

## ഇന്ത്യയിലെ ആദ്യത്തെ സിനിമാസ്കോപ്പ് ചിത്രം 'കാഗസ് കി ഫൂൽ'

1959 ജനുവരി രണ്ടിന് ഇന്ത്യയിലെ ആദ്യത്തെ സിനിമാസ്കോപ്പ് ചിത്രം പ്രദർശനത്തിനെത്തി കാഗസ് കി ഫൂൽ. കടലാസ് പൂക്കൾ എന്ന് മലയാള അർഥം വരുന്ന ഈ ചിത്രം ഒരുക്കിയത് ഗുരുദത്ത് ആണ്. ഫ്ളാഷ് ബാക്കിലാണ് കാഗസ് കി ഫൂൽ കഥ പറഞ്ഞത്. സിനിമയ്ക്കുള്ളിലെ കഥയായിരുന്നു പ്രമേയം. സുരേഷ് സിൻഹയെന്ന സിനിമാ സംവിധായകന്റെ കഥയായിരുന്നു അത്. സുരേഷിന്റെ ഭാര്യ ബീനയുടെ ധനികരായ വീട്ടുകാർ സിനിമയെ അത്രക്ക് മതിച്ചിരുന്നില്ല. ബീനയുടെയും സുരേഷിന്റേയും കുടുംബജീവിതത്തിൽ വിള്ളലുണ്ടാകുന്നു. ശാന്തിയെന്ന ഒരു യുവതി അപ്രതീക്ഷിതമായി സുരേഷിന്റെ ക്യാമറയിൽ പതിയുന്നു. അവളിലെ നടിയെ തിരിച്ചറിഞ്ഞ സുരേഷ് തന്റെ ഒരു സിനിമയിൽ ശാന്തിയെ നായികയാക്കുന്നു. ശാന്തി പ്രശസ്തയാകുന്നു. ഇതിനിടയിൽ സുരേഷും ശാന്തിയും പ്രണയത്തിലുമാകുന്നു. പക്ഷേ സുരേഷിന്റെ മകളുടെ എതിർപ്പിനെ തുടർന്ന് ശാന്തി പിന്നീട് ഈ ബന്ധത്തിൽ നിന്നും സിനിമാജീവിതത്തിൽ നിന്നു തന്നെ പിൻമാറുന്നു. അത് സുരേഷിനെ തകർക്കുന്നു. ശാന്തി പിന്നീട്

സിനിമയിൽ തിരിച്ചെത്തുന്നുങ്കിലും സുരേഷിന് സാധാരണ ജീവിതത്തിലേക്ക് മടങ്ങിവരാനാകുന്നില്ല. ഒരു സ്റ്റുഡിയോയിൽ സംവിധായകന്റെ കസേരയിലിരുന്ന് സുരേഷ് ഒടുവിൽ മരിക്കുകയാണ് ചെയ്യുന്നത്. സുരേഷ് സിൻഹയായി ഗുരുദത്തും ശാന്തിയായി വഹീദാ റഹ്മാനുമാണ് അഭിനയിച്ചത്. വി കെ മൂർത്തിയായിരുന്നു ചിത്രത്തിന്റെ ഛായാഗ്രഹണം നിർവഹിച്ചത്. കെയ്ഫി അസ്മിയുടെ വരികൾക്ക് എസ് ഡി ബർമൻ സംഗീതം നൽകി. എന്നാൽ ഈ ചിത്രം തീയേറ്ററിൽ വൻ പരാജയമായിരുന്നു. ആ കാലയളവിൽ പുറത്തിറങ്ങിയ മറ്റ് ചിത്രങ്ങളെ പോലെയായിരുന്നില്ല കാഗസ് കി ഫൂലിന്റെ പ്രമേയപരവും ആഖ്യാനപരവുമായ പ്രത്യേകതകൾ. അന്നത്തെ മറ്റു ചിത്രങ്ങളുടേതുപോലെ കേവലം വിനോദക്കാഴ്ച മാത്രമായിരുന്നില്ല കാഗസ് കി ഫൂലിലൂടെ ഗുരുദത്ത് ലക്ഷ്യമിട്ടിരുന്നത്. കുറച്ചുകൂടി ഗൗരവകരമായ കാഴ്ചയാണ് ഇന്ത്യയിലെ ആദ്യത്തെ സിനിമാസ്കോപ്പ് ചിത്രം ആവശ്യപ്പെട്ടിരുന്നത്. എന്നാൽ അത് നൽകാൻ അന്നത്തെ പ്രേക്ഷകർക്ക് ആയില്ല. പക്ഷേ ആ കടലാസ് പൂക്കളുടെ 'സുഗന്ധം' എൺപതുകളിൽ ലോകം തിരിച്ചറിഞ്ഞു. കാഗസ് കി ഫൂൽ സ്വീകരിക്കപ്പെട്ടു. ബ്രിട്ടീഷ് സിനിമാ മാഗസിനായ സൗണ്ട് ആൻഡ് ട്രാക്ക് 2002ൽ, ലോകത്തെ എക്കാലത്തെയും മികച്ച ചിത്രങ്ങളെ തെരഞ്ഞെടുത്തപ്പോൾ അവയിൽ നൂറ്റിയറുപതാം സ്ഥാനത്ത് എത്താനും കാഗസ് കി ഫൂലിന് ആയി.

### ഇന്ത്യയിലെ ആദ്യത്തെ കളർ സിനിമ 'കിസാൻ കന്യ'

കറുപ്പിലും വെളുപ്പിലും മാത്രം കഴിഞ്ഞ ഇന്ത്യൻ സിനിമ വർണ്ണവെളിച്ചത്തിലെത്തിയത് 1937ലാണ്. കിസാൻ കന്യയാണ് വർണ്ണ കുപ്പായങ്ങളിട്ട് ആദ്യമായി എത്തിയ ഇന്ത്യൻ നിർമ്മിത ചിത്രം. ഹിന്ദി ഭാഷാ ചിത്രമായ കിസാൻ കന്യ സംവിധാനം ചെയ്തത് മോട്ടി ബി ദിവാനിയാണ്. സിനിമ നിർമ്മിച്ചത് ആദർഷിർ ഇറാനിയും. ഹസ്സൻ മന്റൊയുടേതാണ് കഥ. പദ്മാദേവി, ജില്ലോ, ഗുലാം മൊഹമ്മദ്, നിസ്സാർ, സയിദ് അഹമ്മദ്, ഘാനി എന്നിവരാണ് അഭിനേതാക്കൾ. ഒരു പാവപ്പെട്ട കർഷകന്റെ കഥയാണ് ചിത്രം പറഞ്ഞത്. ഭൂവുടമയായ ഗാനിയുടെ പണിക്കാരനാണ് രാമു. ഒരു ദിവസം ഭൂവുടമ കൊല്ലപ്പെടുന്നു. കൊലപാതകി രാമുവാണെന്ന് ജനങ്ങൾ കരുതുന്നു. പാവപ്പെട്ട കർഷകരുടെ ജീവിതം പറഞ്ഞ ചിത്രം വാണിജ്യ വിജയമായിരുന്നില്ല.

### ഇന്ത്യയിലെ ആദ്യത്തെ ത്രി ഡി സിനിമ മൈ ഡിയർ കുട്ടിച്ചാത്തൻ

1984 ഓഗസ്റ്റ് 24ന് ആണ് ആദ്യമായി ഒരു ഇന്ത്യൻ സിനിമയിലെ കഥാപാത്രങ്ങൾ വെള്ളിത്തിരയിൽ നിന്നിറങ്ങി പ്രേക്ഷകന്റെ തൊട്ടുമുന്നിലെത്തി വിസ്മയിപ്പിച്ചത്. മൈഡിയർ കുട്ടച്ചാത്തനായിരുന്നു ത്രി ഡി രൂപത്തിലെത്തി പ്രേക്ഷകരെ കഥാപാത്രങ്ങൾ തൊട്ടടുത്തെത്തുന്നുവെന്ന് തോന്നിപ്പിച്ച ആ സിനിമ.







ഈ ചിത്രം നിർമ്മിച്ചത് നവോദയ അപ്പച്ചനാണ്. സംവിധാനം ചെയ്തത് ജിജോ പുന്നൂസാണ്. തിരക്കഥയെഴുതിയത് രഘുനാഥ് പലേരിയും. കൊട്ടാരക്കര ശ്രീധരൻ നായർ, അരവിന്ദ്, സോണിയ, സുരേഷ്, മുകേഷ് തുടങ്ങിയവരാണ് ചിത്രത്തിൽ അഭിനയിച്ചത്. കുട്ടികളുടെ കൂട്ടുകാരനായി ഒരു കുട്ടിച്ചാത്തൻ എത്തുന്നതും തുടർന്നുള്ള സംഭവങ്ങളുമാണ് മൈ ഡിയർ കുട്ടിച്ചാത്തൻ പറയുന്നത്. മലയാളത്തിൽ മാത്രമല്ല മൈ ഡിയർ കുട്ടിച്ചാത്തൻ പിന്നീട് ഹിന്ദിയിലും തമിഴിലും റിമേക്ക് ചെയ്യപ്പെട്ടു. ചോട്ടാ ചേത്തൻ എന്ന പേരിലാണ് ഹിന്ദിയിലെത്തിയത്. സുട്ടി ചാത്തനായി തമിഴകത്തുമെത്തി. 84ൽ പുറത്തിറങ്ങിയ ചിത്രം പുതുരൂപത്തിൽ 1997 മാർച്ച് 27ന് വീണ്ടും റിലീസ് ചെയ്തിരുന്നു. 2011 ഓഗസ്റ്റ് 31ന് ഡിജിറ്റൽ ഫോർമാറ്റിലും മൈ ഡിയർ കുട്ടിച്ചാത്തനെത്തി.

തുടരും....

**ഹാജിറ ഷെരീഫ്**



The Key to evangelism is a great product. It is easy, almost unavoidable, to catalyze evangelism for a great product. It is hard, almost impossible, to catalyze evangelism for crap.

Guy Kawasaki

## സ്വരൂപം

ജോഷി ജോർജ്

# സടകൊഴിഞ്ഞ ലാലു..?




നട്ടെല്ലൊടിക്കുന്ന ഒട്ടേറെ തിരിച്ചടികൾ കിട്ടിയിട്ടും സടകുടഞ്ഞെണീക്കുന്ന ലാലുവിന്റെ കസർത്തിന് കാലം തിരിച്ചടി നൽകിത്തുടങ്ങിയോ..? ലാലുപ്രസാദ് യാദവ് എന്ന ഭീഷ്മാചാര്യന് ഇനി തിരിച്ചുവാരാനാകുമോ..? രാജ്കപൂറും സാക്ഷാൽ ചാർലി ചാപ്ലിനും ചേർന്ന ഒരുരാഷ്ട്രീയ നടനായി വിഹരിക്കുകയായിരുന്നു ഇക്കാലമത്രയും.

950 കോടി രൂപയുടെ അഴിമതി ആരോപണത്തിൽ സി.ബി. ഐ രജിസ്റ്റർ ചെയ്തത് 53 കേസുകളാണ്. ഇതിൽ ലാലുപ്രസാദ് യാദവിനെതിരെ മാത്രം അഞ്ച് കേസുകളുണ്ട്. ഇതിൽ ആദ്യത്ത കേസിൽ അഞ്ച് വർഷത്തെ ജയിൽ ശിക്ഷയ്ക്ക് വിധിക്കപ്പെട്ട് ലാലു ജാമ്യം തേടി പുറത്തിരിക്കുമ്പോഴാണ് രണ്ടാമത്തെ കേസിലെ ശിക്ഷാവിധി.

പാവങ്ങളുടെ മശിഹയെന്ന് സ്വയം വിശേഷണവുമായി മൂന്നുപതിറ്റാണ്ടോളം നിറഞ്ഞുനിന്ന ലാലു ഏതാനും വർഷങ്ങൾ ദേശീയ രാഷ്ട്രീയത്തെ അക്ഷരാർത്ഥത്തിൽ നിയന്ത്രിക്കുകയും ചെയ്തിരുന്നു. തികച്ചും ഗ്രാമീണരീതികളും സ്വതസിദ്ധമായ തന്ത്രമന്ത്രങ്ങളും കൊണ്ട് രാഷ്ട്രീയത്തെ കൈകളിലെടുത്ത് അമ്മാനമാടുകയായിരുന്നു. പിന്നെ ഇന്ത്യൻ റെയിൽവേയുടെ അമരത്തിരുന്ന് മാന്ത്രീകനായ മാൻഡ്രേക്കിനെപ്പോലും അത്ഭുതപ്പെടുത്തന്ന കഥാപാത്രമായി വളർന്നു. റെയിൽവേ ടിക്കറ്റ് നിരക്ക് ലാലുവിന് മുമ്പോ, ലാലുവിന് ശേഷമോ ഇത്രമേൽകുറയ്ക്കാൻ ആർക്കും കഴിഞ്ഞിട്ടില്ല.

ജയപ്രകാശ് നാരായണന്റെ ദേശീയ സമരകാലത്ത് വിദ്യാർത്ഥി നേതാവായാണ് ലാലു ഉദിച്ചുയർന്നത്. ഇതിനിടയിലും എം എ വരെ പഠിക്കുകയും ചെയ്തു.

ലാലുവും ഭാര്യ റാബ്രിയും ചേർന്ന് 2005 വരെയുള്ള 15 വർഷക്കാലം ബീഹാർ ഭരിച്ചു. 2005ൽ എസ് എസ് എസ് എന്ന മന്ത്രവുമായി നീതിഷ് കുമാർ പടയോട്ടം തുടങ്ങിയപ്പോഴാണ് ലാലുവിന്റെ ഗതികേട് ആരംഭിച്ചത്. സഡക്, ശിക്ഷ, സുരക്ഷ (റോഡ്, വിദ്യാഭ്യാസം, സുരക്ഷ) എന്നതായിരുന്നു നീതിഷിന്റെ എസ് എസ് എസ്. ഇതിനിടെ പാവങ്ങളുടെ പടത്തലവൻ അഴിമതിയുടെ പാതാളത്തിലായിപ്പോയി.

രണ്ടുവട്ടം ബീഹാറിൽ മുഖ്യമന്ത്രിയായി വിലസിയ ശേഷം നിൽക്കക്കള്ളിയില്ലാതായപ്പോൾ അനന്തരാവകാശം ഭാര്യക്ക് കൈമാറി. ജ്യാമ്യമില്ലാ അറസ്റ്റ് വാറണ്ടിനുശേഷം കീഴടങ്ങാൻ സുപ്രീം കോടതി നിർദ്ദേശിച്ചപ്പോഴായിരുന്നു ഇത്.

1996ൽ ഐക്യജനതാദളിന്റെ അദ്ധ്യക്ഷനായിരുന്നു ലാലു. കടുകടുത്ത വിമർശകരായിരുന്നെങ്കിലും അന്നൊരുമിച്ചുണ്ടായിരുന്ന ശരദ് യാദവും നീതിഷ് കുമാറുമൊക്കെ ചേർന്നാണ് പിന്നീട് ലാലുവിനെ ചുരുട്ടിക്കൂട്ടിയത്. 29-ാം വയസ്സിൽ, 1977ൽ ലോക്സഭാംഗമായ ലാലു 40-ാം വയസ്സിൽ ബീഹാറിലെ പ്രതിപക്ഷനേതാവായി. തേരോട്ടത്തിനിടക്കാണ് കാലിത്തീറ്റ കുംഭകോണക്കേസ്സിൽ കാൽതട്ടിവീണത്. ബോജ്പൂരി കലർന്ന ഹിന്ദിയിൽ വാതോരാതെ സംസാരിച്ച് വിദൂഷകവേഷം കെട്ടി അനുയായികളെ സന്തോഷിപ്പിക്കാൻ ഇനിയും ഇഷ്ടന് കഴിയുമോ..? പ്രധാനമന്ത്രിമോഹം പൂവണിയുമോ..? കാത്തിരുന്നു കാണുകതന്നെ.

# Lake Rose Resort





**CREW**



Production House : NUNU ADS
Client : Lake Rose Resort
Director : TA Basheer
DOP : Manju lal
Creative director : Shakkira Basheer
Editor : Shameer
Models : Ravith & Yash

ADs : Shaheed & Nizar
Stills : Gafoor
Makeup : Dinesh









**CREW**



Client : Wonderla
Product : Wonderla Amazement Parks
Director : Appunni Nair
Production House : PUPA Production Fashion
Photographer : Shaheen Thaha
DOP : Mahi B Reddy
Executive Production : Appunni Nair, Ritty Mathew
Styling : Prasanth Baskar, Anne Elizabeth

Makeup : Sana Shaheen
Editing : Junaid
EP TAD Online & Coloring : Aby
TAD Assistant Director : Alfred Thomas, Sanah Ahammed VP, Freddie Francis
Assistant photographer : Haseeb Hasi , Rahul Raj , Pranav Paul Appu
Pupa Office : Sanah Ahammed VP

Production Executive : Hanish Raj
Auditor :Ranjith Chandran







Model Code: 74/2018



Model Code: 75/2018





# tips n tricks

▼ Designer's Corner

തയ്യാറാക്കിയത് TK Wilson





**Adobe Photoshop-ൽ multiple images-ന് 'Watermark' കൊടുക്കുന്നത് എങ്ങിനെയെന്ന് വിശദീകരിക്കുകയാണ് ഈ അദ്ധ്യായത്തിൽ.**



Adobe Photoshop-ൽ ഒന്നോ രണ്ടോ ഇമേജുകൾക്ക് **Watermark** കൊടുക്കുന്നത് വളരെ എളുപ്പമാണ്. എന്നാൽ ഒരു കൂട്ടം ഇമേജുകൾ- ചിലപ്പോൾ നൂറോ ഇരുന്നൂറോ ഒക്കെ ആവാം- ഇവയ്ക്കെല്ലാം ഒറ്റ command-ൽ Watermark കൊടുക്കുന്നത് എങ്ങിനെയെന്ന് നമുക്ക് പരിശോധിക്കാം. Digital Photography സർവ്വസാധാരണമായിരിക്കുന്ന ഈ അവസരത്തിൽ ഫോട്ടോഗ്രാഫർ, ഗ്രാഫിക് ഡിസൈനർ, വെബ് ഡിസൈനർ എന്നിവരൊക്കെ ഇത് അറിഞ്ഞിരിക്കേണ്ടത് വളരെ അത്യന്താപേക്ഷിതമാണ്.




ആദ്യമായി ഒരു ഇമേജ് open ചെയ്യുക. അതിനുശേഷം Window>Actions എടുക്കുക. അതിൽ 'Record' button click ചെയ്തതിനുശേഷം അതിന് ഒരു പേര് കൊടുക്കുക. തുടർന്ന് place ചെയ്യേണ്ട Watermark file ഈ ഇമേജിൽ place ചെയ്യുക. ഇത് ഒരു logo അല്ലെങ്കിൽ signature അങ്ങിനെ എന്തുമാകാം! ഇവിടെ കൊടുത്തിരിക്കുന്ന ചിത്രങ്ങൾ ശ്ര ദ്ധിക്കുക. ഇമേജുകൾ ചിലപ്പോൾ vertical അല്ലെങ്കിൽ horizontal ആകാം. അപ്പോൾ ഈ Watermark എവിടെയെങ്കിലും align ചെയ്യപ്പെടേണ്ടതാണ്. അതിനായി Rectangular Marquee Tool (M) എടുത്ത് ഇമേജിന്റെ നാല് വശങ്ങളിൽനിന്നും ആവശ്യത്തിന് മാർജിൻ വിട്ടതിനുശേഷം ഒരു rectangle വരക്കുക. തുടർന്ന് Move Tool (V) എടുത്താൽ control panel-ൽ alignment options കാണാവുന്നതാണ്. അതുപയോഗിച്ച് Watermark align ചെയ്യുകയും action window യുടെ താഴെയുള്ള stop button press ചെയ്യുകയും ചെയ്യുക. അതിനുശേഷം **File>Scripts>Image Processor** എടുക്കുക. ഇപ്പോൾ കാണുന്ന window-യിൽ നിന്നും ഇമേജുകൾ എടുക്കേണ്ട folder, save ചെയ്യേണ്ട folder, save ചെയ്യേണ്ട format, run ചെയ്യേണ്ട script എന്നിവ select ചെയ്യുക. തുടർന്ന് ഈ window യിൽ വലതുവശത്തു മുകളിലുള്ള 'RUN' button click ചെയ്യുക. ഇപ്പോൾ ആ folder-ൽ ഉള്ള ഇമേജുകൾ ഓരോന്നായി തുറക്കുന്നതും അതിൽ watermark place ചെയ്യുന്നതും നമുക്ക് കാണാം. നമ്മൾ select ചെയ്ത destination folder-ൽ, select ചെയ്ത format-ൽ ഇത് save ചെയ്യപ്പെടുന്നതുമായിരിക്കും. ഇമേജുകളുടെ വലിപ്പത്തിനും എണ്ണത്തിനുമനുസരിച്ചായിരിക്കും ഇതിനുള്ള സമയം എടുക്കുന്നത്.




InDesign, Illustrator, Photoshop എന്നിവയുടെ മലയാളത്തിലുള്ള video tutorials കാണുന്നതിനായി താഴെ കാണുന്ന YouTube Channel, Facebook Page എന്നിവ സന്ദർശിക്കുക, subscribe ചെയ്യുക, അഭിപ്രായങ്ങൾ രേഖപ്പെടുത്തുക, share ചെയ്യുക.

tkwill2son@gmail.com www.youtube.com/c/WilsonKunjan
www.facebook.com/youwillearngraphicdesigning

# Three cheers, ADCOM !

## the other truth



So Mie is a copywriter currently working at an advertising agency in UAE. His career spans over 28 years with stints at industry leading creative houses in Keralam and numerous campaigns. He also used to engage students in advertising at the School of Communications, Mahatma Gandhi University.

**So Mie**

When Chief Editor Mathew the other day told me that ADCOM is completing its third year of publication, I was like 'really?... three years?'

I was not gawping at the speed at which the time flies. What elicited my silent wonderment was the thought that this niche magazine is crossing a significant mark. My expression was that of awe with a generous tinge of wow.

You'd wonder why I wasn't so ecstatic when the magazine turned 1 and 2. Well, 3 is three, you know. There's something emphatic and conclusive about three. Why else would cultures across the world have many traditions pivoted on the number 3 ?

For most religions, three is the divine number. Zoroastrians believe in three ethical principles: think good, speak good, and do good. Hindus believe in three supreme gods: Brahma, the god of creation; Vishnu, the god of preservation; and Siva, the god of destruction. Christians believe in the Holy Trinity. Ancient Egyptians chose the Iris flower, which has three large petals, as the divine symbol of power representing Faith, Courage, and Wisdom. In rituals around the world, most chants are said three times; most actions are performed three times.

In fairytales, three is considered a magic number. The story line in almost all genres of narrative fiction is divided into three acts: the Setup, the Confrontation, and the Resolution. We often hear the heroes and heroines in movies repeat their 'yes' and 'no' three times to effect maximum dramatic appeal.

Some people think 3 is a lucky number, the number that brings good fortune. They would spend astronomical amounts to have the number 3 or its combinations etched in their material possessions. Astrologers and numerologists take the number 3 seriously while making intuitive readings, interpretations and predictions about human destiny.

Divinations and beliefs aside, the number three has been revered by the scientific community since ancient times. Pythagoras thought that the number 3 was the first true number. He considered 3 as the sum of unity (1) and diversity (2). Eons before mathematicians developed the numeral system including the number 3, nature had built itself on the number 3 concept: the beginning, the existence, and the end. The world as we know is composed of three basic elements: air, water and earth. Every living thing goes through three stages: birth, life, and death. We all experience three periods of time: past, present, and future. Each of us is the third leaf on a single life tree: father, mother, and child.

Nature has also made itself beautiful with infinite combinations of the three primary colors: red, blue, and yellow. Our landscape and our art would've been dull and somber without this color trio. Think of the creative process, both visual and verbal. It has three, though they overlap at times, phases: observation, thought, and expression.

There are marketing pundits who assert that if a brand manages to be active on the shelf for three years, it's most likely to be active for a longer period, not only on the shelf but in the mind of the customer.




So for ADCOM, having completed 3 years of publication is special. 3 years, 36 issues. Being a part of the initiative, though from a distance and in a small way, I have felt the hardships the ADCOM team has gone through. The odds were not in their favor. The headwinds were frequent and ruthless. Still they weathered it all and carried the torch they had lit to the third anniversary. It's a miraculous achievement worthy of a loud and lofty three cheers.

On this momentous occasion, I wish ADCOM three qualities that only magazines and gods can claim to have: omniscience, omnipotence, and omnipresence. I'm sure ADCOM will be full of knowledge, very powerful and found everywhere. There's no stopping it! ●

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

# വിളയട്ടെ ജൈവവിപ്ലവം

കേരളത്തിലെ കൃഷിയിടങ്ങളിൽ
ജൈവവിപ്ലവത്തിന്റെ മാറ്റൊലി മുഴക്കികൊണ്ട് ദേശാഭിമാനിയും മലബാർ ഗോൾഡും
ചേർന്നവതരിപ്പിക്കുന്ന 'കേരളം വിളയട്ടെ - സീസൺ 2' ആരംഭിക്കുകയായി.
നമുക്കൊരുമിക്കാം, വിഷമയമായ പച്ചക്കറികൾക്കെതിരേയുള്ള
ജനകീയ മുന്നേറ്റത്തിൽ.

**കേരളം വിളയട്ടെ**

··· സീസൺ 2 ···

Issued in Public Interest by




Media Partner

**ദേശാഭിമാനി**